

പ. ബാവാ തിരുമനസ്സിലെ 81-ാം ജന്മദിനത്തോടനുബന്ധിച്ചു സാധുക്കളായ 81 പെൺകുട്ടികളുടെ വിവാഹ സഹായം നൽകുന്നതിൽ ആദ്യത്തെ 40 പേർക്കുള്ള 15000-രൂപാ വീതമുള്ള തുക പ. ബാവാ തിരുമേനി നിർധനരായ കുടുംബത്തിനു നൽകുന്നു.

നവദമ്പതികൾ പ. ബാവായ്ക്ക് ജന്മദിനത്തിന്റെ പൂച്ചെണ്ടുകൾ നൽകുന്നു. സഭാസെക്രട്ടറി എ.കെ. തോമസ്, സമൂഹവിവാഹ കമ്മിറ്റി സെക്രട്ടറി തോമസ് കുമ്പുകാട്ട്, സഭാട്രസ്റ്റി പി.സി. ഏബ്രഹാം എന്നിവർ സമീപം.



ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ വജ്രജൂബിലി പത്തനാപുരത്തു പരിശുദ്ധ കാതോലിക്ക ബാവാ ഉദ്ഘാടനം ചെയ്യുന്നു. പബ്ലിസിറ്റി കൺവീനർ മാത്യു ചെറിയാൻ, കൊടിക്കുന്നിൽ സുരേഷ് എം.പി., നിയുക്ത കാതോലിക്ക തോമസ് മാർ തിമോത്തിയോസ്, പൗലോസ് മാർ മിലിത്തിയോസ്, ജോസഫ് എം. പുതുശേരി എം.എൽ.എ, ബാബു ജോർജ്, ഫാ. ജോൺ തോമസ് എന്നിവർ സമീപം.

# മലങ്കരസഭ

മാസിക

ലക്കം 6

പുസ്തകം 50

ജൂൺ 1995






PATRON SAINT

## പത്രാധിപസമിതി

പ്രസിഡണ്ട്:
ഫീലിപ്പോസ് മാർ
യൗസേബിയോസ്
മെത്രാപ്പോലീത്താ

വൈസ് പ്രസിഡണ്ട്:
പൗലൂസ് മാർ മിലിത്തിയോസ്
മെത്രാപ്പോലീത്താ

ചീഫ് എഡിറ്റർ:
ഫാ. ഡോ. ജേക്കബ് കുര്യൻ
Phone: Res: 568046
Office: 566526

അംഗങ്ങൾ:
ഫാ. റ്റി. ജെ. ജോഷ്വാ
ഫാ. വി. എം. ജയിംസ്
ഫാ. ജി. ജോൺ
ഡോ. സാമുവൽ ചന്ദനപ്പള്ളി
അഡ്വ. പി. സി. മാത്യു
പുലിക്കോട്ടിൽ
ശ്രീ. പോൾ മണലിൽ

മാനേജർ:
ഫാ. റ്റി. ജി. സഖറിയാ
Phone: 578 234

| | | |
|---|---|---|
| ആയുഷ്ക്കാല വരിസംഖ്യ | 350 | |
| വാർഷിക വരിസംഖ്യ | 25 | |
| ,, വിദേശത്തേക്ക് (Airmail) | 250 | |
| ഉപകാരസ്മരണാ ബ്ലോക്ക് മിനിമം | 50 | രൂപാ |
| 1/4 പേജ് | 300 | ,, |
| 1/2 പേജ് | 450 | ,, |
| Full Page | 800 | ,, |
| Cover 2nd & 3rd | 1000 | ,, |
| ,, 4th | 1200 | ,, |

MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India

പത്രാധിപക്കുറിപ്പ്:

# പുതിയ വിദ്യാലയ വർഷത്തിലേക്ക്

## പ്രതീക്ഷാനിർഭരമായ ചുവടുവയ്പുകൾ

**ഫാ. ഡോ. ജേക്കബ് കുര്യൻ**

**അ**ടുത്തയിട ദിനപ്പത്രങ്ങൾ പ്രാധാന്യത്തോടെ പ്രസിദ്ധീകരിച്ച വാർത്തകളും, മുഖപ്രസംഗങ്ങളും പുതിയ വിദ്യാലയ വർഷത്തിലേയ്ക്കുള്ള പ്രതീക്ഷാനിർഭരമായ ചുവടുവയ്പുകളായി കരുതാം. 'വിദ്യാഭ്യാസസുരക്ഷാസമിതി' ഏതാനും വർഷങ്ങളായി നടത്തുന്ന ധർമ്മസമരം ശാന്തിപർവത്തിലെത്തുന്നതുപോലെ തോന്നുന്നു.

വിദ്യാലയങ്ങളിൽ രാഷ്ട്രീയപാർട്ടിപ്പോരുണ്ടായി വിദ്യാർത്ഥികളുടെ പഠനത്തെ പ്രതികൂലമായി ബാധിക്കുന്നതൊന്നും അനുവദിച്ചുകൂടാ എന്ന് വിവിധ ശ്രേണികളിലുള്ളവർ പറയാൻ തുടങ്ങിയിട്ട് കാലം കുറെയായി. 'മലങ്കരസഭ'യും ഇക്കാര്യം മുഖപ്രസംഗങ്ങളിൽകൂടി ശക്തമായി ആവശ്യപ്പെട്ടിരുന്നു.

വിദ്യാലയങ്ങളിൽ സമാധാനം സംസ്ഥാപിക്കണമെങ്കിൽ, വിദ്യാർത്ഥികളുടെയും, അദ്ധ്യാപകരുടെയും, രക്ഷകർത്താക്കളുടെയും, മാനേജ്മെൻറുകളുടെയും, രാഷ്ട്രീയ നേതാക്കളുടെയും, ഗവർമ്മെൻറിൻെറയും കൂട്ടായ പ്രവർത്തനം വേണമെന്നത് വ്യക്തമായിരുന്നു. ഈ മേഖലകളിലാണ് വിദ്യാഭ്യാസസുരക്ഷാസമിതി സാരമായ ചലനങ്ങൾ വരുത്തിയത്.

വിദ്യാർത്ഥിസംഘടനകൾ, യുവജനസമ്മേളനങ്ങൾ, വിദ്യാർത്ഥിചർച്ചാവേദികൾ മുതലായവയിൽ, ഇന്നു കാണുന്ന സമരമുറകളല്ല വിദ്യാർത്ഥികളുടെ അവകാശങ്ങൾക്ക് വേണ്ടിയിരിക്കുന്നതെന്ന് വ്യക്തമായിക്കഴിഞ്ഞു. ആലുവാ യു. സി. കോളജിലും മററു പലയിടങ്ങളിലും വിദ്യാർത്ഥിസംഘങ്ങൾ തന്നെ സമരത്തിനെതിരായി രംഗത്തുവന്നു. പല ക്രിസ്തീയ യുവജനസമ്മേളനങ്ങളും പ്രമേയങ്ങൾ പാസാക്കുകയും, ശക്തമായ നടപടികൾക്ക് തീരുമാനങ്ങൾ എടുക്കുകയും ചെയ്തു. രാഷ്ട്രീയപാർട്ടികളുടെ അധാർമ്മികമായ പരസ്പര പോരാട്ടത്തിന് തങ്ങളെ ബലിയാടാക്കേണ്ടയെന്നും, പണമുള്ളവർ ട്യൂഷൻ എടുത്തുകൊണ്ട് സമരത്തിൽ നേതൃത്വം കൊടുക്കുമ്പോൾ പാവപ്പെട്ട കുട്ടികളുടെ ഭാവിയാണ് തുലയുന്നതെന്നും വിദ്യാർത്ഥികൾ മനസിലാക്കിക്കൊണ്ടിരിക്കുന്നു.

അദ്ധ്യാപകർ, അവരുടെ വേതനം, അവകാശങ്ങൾ മുതലായവയ്ക്കായി സംഘടിതശബ്ദം ഉയർത്തുവാനാണ് സംഘടനകളെ ഉപയോഗിക്കുന്നത്. അവയ്ക്ക് രാഷ്ട്രീയപാർട്ടി പിൻബലവും ഉണ്ടായിരിക്കാം. എങ്കിലും മനസാക്ഷിയുള്ള ഒരദ്ധ്യാപകനും, പ്രായപൂർത്തിയാകാത്ത കുട്ടികൾ സ്ക്കൂളന്തരീക്ഷത്തിൽ രാഷ്ട്രീയം കളിക്കണം എന്ന് പറഞ്ഞിട്ടില്ല. മറിച്ച് സി.എം.എസ്. കോളജിലെ പ്രൊ. പി. സി. വറുഗീസിനെപ്പോലുള്ളവർ, സ്ക്കൂളുകളിൽ മാത്രമല്ല കോളേജിൽപോലും സമരം അനാവശ്യമെന്ന് വ്യക്തമാക്കിയിട്ടുണ്ട്.

രക്ഷകർത്താക്കളുടെ സംഘടന ഓരോ സ്ക്കൂളിലും ഉണ്ടെങ്കിലും, സമരത്തിനെതിരെ ശക്തമായി അവർ രംഗത്തു വന്നതിൻെറ ഉദാഹരണമാണ്, കൊട്ടാരക്കരയിലെ രണ്ടു പ്രമുഖ സ്ക്കൂളുകളിലെ മുഴുവൻ രക്ഷകർത്താക്കളും, സ്ക്കൂളിൽ രാഷ്ട്രീയാടിസ്ഥാനത്തിലുള്ള പ്രവർത്തനവും തെരഞ്ഞെടുപ്പും നിരോധിക്കണമെന്നാവശ്യപ്പെട്ടത്. വിദ്യാലയ സുരക്ഷാസമിതി നൽകിയ ഏഴു ചോദ്യങ്ങളടങ്ങിയ ചോദ്യാവലി, മുഴുവൻ രക്ഷിതാക്കളും പൂരിപ്പിച്ച്, മൂന്നുദിവസംകൊണ്ട് സ്ക്കൂൾ അധികൃതരെ ഏല്പിച്ചു. മുഴുവൻപേരും ഒരേ നിലപാട് സ്വീകരിച്ചു. ഈ രക്ഷിതാക്കളുടെ പിൻബലത്തോടെ, സ്ക്കൂൾ അധികൃതർക്ക് ധൈര്യമായി അടുത്ത അദ്ധ്യയന വർഷത്തിൽ മുമ്പോട്ടുപോകാം. ഈ മാതൃക മലങ്കര ഓർത്തഡോക്സ് സഭവക സ്ക്കൂളുകളിലും പിൻപററുവാൻ കഴിയുന്നതല്ലേ?

മാനേജ്മെൻറുകളുടെ അടുത്തകാലത്തെ സമ്മേളനങ്ങളിലൊക്കെ, വിദ്യാലയരാഷ്ട്രീയം നിരോധിക്കണമെന്നു വ്യക്തമായി ആവശ്യപ്പെട്ടിരുന്നു.

രാഷ്ട്രീയനേതാക്കളുടെ മക്കൾ എവിടെ പഠിക്കുന്നു, എന്ന വിദ്യാലയ സുരക്ഷാസമിതിയുടെ പഠനം രസകരമായിരുന്നു. ഈ സർവ്വേയുടെ വെളിച്ചത്തിൽ, നേതാക്കൾക്കു ''വ്യകതിപര''മായ അഭിപ്രായം വിദ്യാലയ രാഷ്ട്രീയത്തിനെതിരായി പറയേണ്ടിവന്നു. രാഷ്ട്രീയബോധവും സമരവും തമ്മിൽ കൂട്ടിക്കുഴയ്ക്കരുതെന്ന് അവരിൽ ചിലർ യുക്തിപരമായി വാദിക്കുമെങ്കിലും, കേരളത്തിൽ സമരമില്ലാത്ത രാഷ്ട്രീയബോധം നടന്നിട്ടില്ല, നടക്കുകയുമില്ല എന്നവർക്കറിയാം. അതുകൊണ്ടുതന്നെ വിവേകപൂർവ്വമായ 'മൗനം' പാലിക്കുവാൻ രാഷ്ട്രീയനേതാക്കൾ ശ്രമിക്കുന്നു.

ഗവണ്മെൻറിന് ഇക്കാര്യത്തിൽ ചിലതു ചെയ്യുവാനുണ്ട് എന്ന വസ്തുതയിലേക്കാണ്, മൂന്നു വർഷം മുമ്പ് ഹൈക്കോടതി നിർണ്ണായകമായ ഒരു വിധിയിലൂടെ വിരൽ ചൂണ്ടിയത് ഭരണകക്ഷി എന്തെങ്കിലും ഇക്കാര്യത്തിൽ ചെയ്താൽ, അടുത്ത തെരഞ്ഞെടുപ്പിനെ ബാധിക്കും എന്ന ഭയമാണ് ഗവണ്മെൻറിന്. വ്യക്തമായ രൂപരേഖയോടെ വിദ്യാർത്ഥി രാഷ്ട്രീയത്തിന് ഒരു പെരുമാററച്ചട്ടം

## ഇതളുകളിൽ




ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

## ജൂൺ 18
## പെന്തിക്കോസ്തിക്കുശേഷം രണ്ടാംഞായറാഴ്ച

അപ്പൊ. 4:23–31 (ശ്ലീഹാവായന)

### ഏകലക്ഷ്യനിഷ്ഠമായ അഭ്യർത്ഥന

ഇന്നത്തെ ശ്ലീഹാഭാഗം നിരാശാഗർത്തത്തിൽ വീണുപോയ ക്രിസ്തു ശിഷ്യന്മാരുടെ ഒരുമനപ്പെട്ടുള്ള പ്രാർത്ഥനയാകുന്നു. ''ആകാശവും ഭൂമിയും സമുദ്രവും അവയിലുള്ള സകലവും ഉണ്ടാക്കിയ നാഥനെ; ... ...................ദാസന്മാർക്ക് കൃപ നല്കേണമേ'' ഇതായിരുന്നു അവരുടെ പ്രാർത്ഥന.

മ്ശിഹായെപ്പററി യഹൂദന്മാർക്ക് ഏററവും എളുപ്പം മനസ്സിലാക്കുവാൻ സാധിക്കുന്നതു കൊണ്ട് അവരോട് ആദ്യ സുവിശേഷമറിയിക്കുന്നത് ഉപയോഗപ്രദമായിരുന്നു. അവരിൽ രണ്ടു നാലുപേര് ഒരു സ്ഥലത്തു മാനസാന്തരപ്പെടുമെങ്കിൽ ആ ചെറുസംഘം മുഖാന്തിരമായി ആ സ്ഥലത്ത് വിപുലമായ രീതിയിൽ സുവിശേഷവേല നടത്തുന്നതിന് സാധിക്കുമായിരുന്നു. പൗലോസിൻെറ അതിഗംഭീര പ്രസംഗത്തിൽ അബ്രഹാം, ഇസഹാക്ക്, യാക്കോബ് എന്നീ ഗോത്രപിതാക്കന്മാരുടെ തെരഞ്ഞെടുപ്പ് തുടങ്ങി ക്രിസ്തുവിൻെറ പുനരുത്ഥാനംവരെയുള്ള ചരിത്രങ്ങളുടെ സംക്ഷിപ്തമായ സൂചനയാണ് കാണുന്നത്. മിസ്രയീമിലെ പ്രവാസം മരുഭൂമിയിൽക്കൂടിയുള്ള നാല്പതു കൊല്ലത്തെ പ്രയാണം, കനാൻ ദേശത്തിലെ താമസം, ന്യായാധിപതിമാരുടെ ഭരണം ശൗൽ, ദാവീദ് എന്നീ രാജാക്കന്മാരുടെ ഭരണം എന്നീ സംഭവങ്ങളെ അനുസ്മരിക്കയും ദാവീദിൻെറ സന്തതിയിൽനിന്നും വാഗ്ദത്തംപോലെ ജാതം ചെയ്തിട്ടുള്ള ക്രിസ്തുവാകുന്നു യേശുവെന്നു സ്ഥാപിക്കയും നമ്മുടെ കർത്താവിനോടു യെരുശലേം നിവാസികളായ യഹൂദന്മാർ അനുവർത്തിച്ച നയത്തെ അപലപിക്കയുമായിരുന്നു പ്രസംഗത്തിൻെറ ആദ്യഭാഗത്തിലെ കാര്യസാരം.

യേശുക്രിസ്തുവിനോട് അനുവർത്തിക്കപ്പെട്ട യഹൂദനയം അപലപനീയമായിരുന്നുവെന്നു ശിഷ്യസമൂഹത്തിൽ പരക്കെ ബോദ്ധ്യമായിരുന്നു. ഹേരോദാവും, പീലാത്തോസ്സും, ജാതികളും, യിസ്രായേൽ ജനവും ഒരുമിച്ചുകൂടി യേശുവിനെ നിഗ്രഹിച്ചു. എങ്കിലും അതു പ്രവചനവും പരിശുദ്ധാത്മാവ് അരുളിച്ചെയ്തതുപോലെയും സംഭവിക്കയാൽ അതിനു ആശ്വാസത്തിനു വഴിയുണ്ട്. എന്നാൽ യഹൂദന്മാർ അവരുടെ വഴിപിഴച്ച നയത്തിനു വിരാമമിടുന്നതിനു ഇനിയും സന്നദ്ധത കാണിച്ചിരുന്നില്ല. ഈ പുതിയ മതത്തെ നശിപ്പിക്കുവാൻ തക്കവണ്ണം അവർ കച്ചകെട്ടിയിറങ്ങി. നിരാശയുടെ ചുററുപാടിൽ ദൈവകൃപയിൽതന്നെ അവർ ശരണം നേടുന്നു. 'നിൻെറ വചനം പൂർണ്ണധൈര്യത്തോടെ പ്രസ്താവിപ്പാൻ നിൻെറ ദാസന്മാർക്ക് കൃപ നൽകേണമെ" ഇതായിരുന്നു അവരുടെ ഹൃദയാന്തർഭാഗത്തുനിന്ന് പൊട്ടിപുറപ്പെട്ട പ്രാർത്ഥന. ദൈവം അവരെ കൈവെടിഞ്ഞില്ല. തൻെറ കൃപ അനർഗളമായി അവരുടെമേൽ ചൊരിഞ്ഞു. അവർ കൂടിയിരുന്ന സ്ഥലം കുലുങ്ങി, എല്ലാവരും പരിശുദ്ധാത്മാവുകൊണ്ടു നിറഞ്ഞവരായി ദൈവവചനം ധൈര്യത്തോടെ പ്രസ്താവിപ്പാൻ തുടങ്ങി.

ആദിമ ശിഷ്യന്മാരുടെ ആ ചെറുസംഘം പോലെ നാമും നിരാശാഭരിതമായ ചുററുപാടുകളിൽ സ്ഥിതിചെയ്യുന്നു. കർത്താവിൻെറ സുവിശേഷഘോഷണം നമ്മുടെ മുമ്പാകെ വലിയ ചുമതലയായി നിലകൊള്ളുന്നു. ആഭ്യന്തരമായ നമ്മുടെ പരിപാടികൾക്കുവേണ്ട പ്രോത്സാഹനം കിട്ടുന്നില്ല. എവിടെ നോക്കിയാലും ആദർശങ്ങളുടെ തിരതല്ലലും, എന്നാൽ അവയെ സക്ഷാത്ക്കരിക്കാൻ കഴിയാത്തതിലുള്ള നിരാശയുമാണ പ്രത്യക്ഷമാകുന്നത്. ദൂരവ്യാപകമായ പരിപാടികളുടെ

---

ഉണ്ടാക്കുവാൻ ശ്രമിച്ചാൽ, പത്ത് വോട്ടെങ്കിലും കൂടുതലേ കിട്ടൂ എന്നു മനസ്സിലാക്കാത്തതെന്താണ്? ഇവിടെയും അത്യാവശ്യ സമ്മർദ്ദങ്ങൾ ചെലുത്തുവാൻ വിദ്യാഭ്യാസ സുരക്ഷാസമിതിക്ക് കഴിഞ്ഞിട്ടുണ്ട്.

എസ്. ഗുപ്തൻനായർക്കും, ബി. ഹൃദയകുമാരിക്കും, മലങ്കര സഭാംഗമായ സത്യവാൻ കൊട്ടാരക്കരയ്ക്കും, വിദ്യാഭ്യാസ സുരക്ഷാസമിതിയുടെ മററ് പ്രവർത്തകർക്കും, ''മലങ്കരസഭ''യുടെ അഭിനന്ദനങ്ങൾ. ഈ വിദ്യാലയവർഷം, വിദ്യ അഭംഗുരം നടക്കുമെന്നു പ്രതീക്ഷിക്കാം.



# പത്രാധിപസമിതി പ്രസിഡൻറിന് അറുപത്തഞ്ചു തികയുന്നു



തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായും, മലങ്കരസഭാമാസികയുടെ പത്രാധിപസമിതി പ്രസിഡൻറും ആയ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായ്ക്ക് ജൂൺ പതിനാറിന് അറുപത്തഞ്ചു വയസു തികയുന്നു. സംഭവബഹുലവും, ആത്മീയപോരാട്ടനിർഭരവും, കർമ്മശേഷിയാൽ വർണ്ണാഭവും ആയ ആ ജീവിതത്തിന് അഭിമാനിക്കാൻ ഏറെയുണ്ട്. വിദ്യാർത്ഥിപ്രസ്ഥാനം ജനറൽ സെക്രട്ടറി, തടാകം ആശ്രമം സുപ്പീരിയർ, കൽക്കട്ടാ ബിഷപ്പ്സ് കോളജ് ലക്ചറർ, ഓർത്തഡോക്സ് സെമിനാരി പ്രൊഫസർ, സ്ലീബാദാസസമൂഹം പ്രസിഡൻറ്, സഭാമിഷൻ സൊസൈററി, മിഷൻ ബോർഡ് എ എന്നിവകളുടെ വൈസ് പ്രസാഡൻറ് എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുള്ള തിരുമേനി ഇപ്പോൾ സഭവക കോളേജുകളുടെ മാനേജർ ആണ്. തുമ്പമൺ ഭദ്രാസനത്തിൻെറ അജപാലനത്തിലേർപ്പെട്ടിട്ട് പത്തു വർഷങ്ങൾ ആകുന്ന ഈ ഘട്ടത്തിൽ അഭിവന്ദ്യ തിരുമേനിക്ക് അഭിമാനിക്കുവാൻപല പദ്ധതികളും ആസൂത്രണംചെയ്തു നടപ്പിലായിക്കഴിഞ്ഞു. അവയിൽ ചിലതാണ്, സ്വയംതൊഴിൽ കണ്ടെത്തുന്നതിനുള്ള ലോൺ പദ്ധതി, ഭവന നിർമ്മാണ പദ്ധത , വിവാഹസഹായ പദ്ധതി, ചികിത്സാസഹായ പദ്ധതി, വിദ്യാഭ്യാസ സഹായപദ്ധതി, സുവിശേഷപ്രവർത്തന പദ്ധതി, ഭദ്രാസനവികസന ഫണ്ട്, പ്രകൃതി ദുരിതാശ്വാസനിധി, ദാനിയേൽ മാർ പീലക്സീനോസ് മെമ്മോറിയൽ സെൻറർ മുതലായവ. മലങ്കരസഭാമാസികയുടെ പത്രാധിപസമിതി പ്രസിഡൻറായ അഭിവന്ദ്യ തിരുമേനിക്ക് മലങ്കരസഭാ മാസികയെ വികസനത്തിൻെറ പുതിയ യുഗത്തിലേക്ക് പ്രവേശിപ്പിക്കാൻ വേണ്ടതായ എല്ലാ നൽവരങ്ങളും ദൈവംതമ്പുരാൻ നൽകുമെന്ന പ്രാർത്ഥനയോടെ അറുപത്തഞ്ചു തികയുമ്പോൾ എല്ലാ പ്രവർത്തന മേഖലയിലും കൂടുതൽ ദൈവനടത്തിപ്പുണ്ടാകട്ടെ എന്ന് ആശംസിക്കുന്നു. ★

---

പ്രാരംഭം അവിടെയുമിവിടെയുമെല്ലാം കാണുവാനുണ്ട്. എന്നാൽ അവയെ സധൈര്യം പുരോഗമിക്കുന്നതിന് ആത്മാർപ്പണം ചെയ്തിട്ടുള്ള ആളുകളൊ നിവൃത്തിമാർഗ്ഗങ്ങളൊ നമുക്കില്ല.

ഈ പതനത്തിൽ കരണീയമായിട്ടുള്ളതെന്താണ്? ആദിമ ശിഷ്യന്മാർ ചെയ്തതുപോലെ നാം ഒരുമപ്പെട്ട് ദൈവസന്നിധിയിൽ നമ്മുടെ സങ്കടഭാരങ്ങളെ സമർപ്പിച്ചിട്ട് ദൈവകൃപയ്ക്കായി അഭ്യർത്ഥിക്കുകയത്രെ ആവശ്യമായിരിക്കുന്നത്. ചേരിതിരിഞ്ഞുള്ള പ്രവർത്തനങ്ങൾ നിഷ്ഫലങ്ങളായിട്ടു മാത്രമെ പരിഗണിക്കുകയുള്ളു. നാം അന്യോന്യം കൈകോർത്തു പിടിച്ചു ദൈവസന്നിധിയിൽ ഒരുമിക്കുമെങ്കിൽ നമുക്കു സാധിക്കുവാൻ പാടില്ലാത്ത കാര്യങ്ങളൊന്നുമില്ല. ആ ശിഷ്യന്മാർ കൂടിയിരുന്ന സ്ഥലം കുലുങ്ങിയതുപോലെ നമ്മുടെ സഭ ആകമാനം ഒരുമിച്ച് ആത്മീയമായ ഒരിളക്കത്തിനു വിധേയമാകട്ടെ. നാമെല്ലാവരും പരിശുദ്ധാത്മാവുകൊണ്ടു നിറയട്ടെ. അപ്പോൾ ദൈവവചനം ധൈര്യത്തോടെ പ്രസ്താവിപ്പാൻ നമുക്ക് ശക്തി ലഭിക്കും.

## ജൂൺ 25
## പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായറാഴ്ച

ഏവൻഗേലിയോൻ: യോഹ. 6:35–46

മാതൃകാപരമായ പൗരോഹിത്യം

ഞാൻ എൻെറ ഇഷ്ടമല്ല എന്നെ അയച്ചവൻെറ ഇഷ്ടമത്രേ ചെയ്‌വാൻ സ്വർഗ്ഗത്തിൽനിന്നു ഇറങ്ങി വന്നിരിക്കുന്നത്. അവൻ എനിക്കു തന്നതിലൊന്നും ഞാൻ കളയാതെ എല്ലാം ഒടുക്കത്തെ നാളിൽ ഉയിർത്തെഴുന്നേൽപ്പിക്കണം എന്നാകുന്നു എന്നെ അയച്ചവൻെറ ഇഷ്ടം. പുത്രനെ നോക്കിക്കൊണ്ടു അവനെ വിശ്വസിക്കുന്ന ഏവനും നിത്യജീവനുണ്ടാകുമെന്നാകുന്നു എൻെറ പിതാവിൻെറ ഇഷ്ടം.

ഇന്നത്തെ വായനയിൽ മനുഷ്യവർഗ്ഗത്തിൻെറ രക്ഷയെപ്പററി ദൈവത്തിനുള്ള അഗാധമായ ആകാംക്ഷയാണ് പ്രസ്പഷ്ടമായി കാണുന്നത്. അധർമ്മ ജീവിതംമൂലം പാപത്തിനും

ശേഷം 28–ാം പേജിൽ)

# വി. കുർബാന (ii)

റവ. ഡോ. കെ. എ. ജോർജ്, വൈദികസെമിനാരി

## ചില ചോദ്യങ്ങൾ

വി. കൂർബ്ബാനയിലെ പ്രധാന നിമിഷം ഏതാണ്? ഏതു സന്ദർഭത്തിലാണ് മനുഷ്യന്റെ അദ്ധ്വാനത്തിന്റെയും, പ്രയത്നത്തിന്റെയും പ്രതീകങ്ങളായി സമർപ്പിക്കപ്പെടുന്ന അപ്പവും, വീഞ്ഞും നമ്മുടെ കർത്താവിന്റെ തിരുശരീരരക്തങ്ങളായിത്തീരുന്നത്? പാശ്ചാത്യ സഭകൾ പഠിപ്പിക്കുന്നതുപോലെ ഇത് എന്റെ ശരീരം എന്ന് പട്ടക്കാരൻ ചൊല്ലുമ്പോഴാണോ, അതോ നമ്മുടെ കർത്താവിന്റെ ശുശ്രൂഷയിലെ പ്രധാന രംഗങ്ങളായ ക്രൂശുമരണം, പുനരുത്ഥാനം എന്നിവ ആഘോഷിക്കപ്പെടുന്ന കണ്ടിപ്പിന്റെ ശുശ്രൂഷയുടെ (അൻപുടയോനേ എന്ന ഗീതം ചൊല്ലുന്ന സന്ദർഭം) അവസരത്തിലാണോ? പരിശുദ്ധാത്മാവിനോടുള്ള അപേക്ഷ പൗരസ്ത്യ സഭകളുടെ തക്സായുടെഒരു പ്രത്യേകതയാണ്. അതു വളരെ പ്രാധാന്യമുള്ള സമയംതന്നെയുമാണ്. എന്നാൽ ഏററവും പ്രധാനമായ ഒരു നിമിഷം എന്ന് പറയുന്നതിനേക്കാൾ പല പ്രധാന നിമിഷങ്ങളും വി: കുർബാനയിൽ ഉണ്ട് എന്നു മാത്രമേ പറയാൻ കഴിയൂ. പട്ടക്കാരൻ അപ്പം എടുത്ത് 'ബാറേക് കാദേശ്' എന്ന് ചൊല്ലുന്ന ഭാഗവും, പരിശുദ്ധാത്മാവിന്റെ ആവാസസമയവും (ശുശ്രൂഷക്കാരൻ എന്റെ വാത്സല്യമുള്ളവരെ എന്ന് ചൊല്ലുന്ന അവസരം) കണ്ടിപ്പിന്റെ ശുശ്രൂഷയുടെ സന്ദർഭവും, തിരുശരീര രക്തങ്ങൾ ഉയർത്തപ്പെടുന്നതും ആഘോഷപൂർവ്വം പടിഞ്ഞാറോട്ട് കൊണ്ടുവരുന്ന അവസരവുമെല്ലാം ഓർത്തഡോക്സ് സഭയെ സംബന്ധിച്ചിടത്തോളം പ്രധാന ഭാഗങ്ങൾതന്നെയാണ്. കൃത്യമായി ഇന്ന സമയത്താണ് തിരുശരീര രക്തങ്ങളായി രൂപാന്തരപ്പെടുക എന്നു നാം പറയുകയില്ല.

അപ്പവീഞ്ഞു യഥാർത്ഥമായി തിരുശരീര രക്തങ്ങൾ ആകുന്നുണ്ടോ? അതോ വിശ്വാസികൾക്ക് തിരുശരീര രക്തങ്ങളായി അനുഭവപ്പെടുകയാണോ ചെയ്യുന്നത്, ബാഹ്യമായ മാററം വരുന്നില്ല എങ്കിലും. സത്തയിൽ മാററം വരുന്നില്ലേ എന്നു ചോദിക്കുന്നവർ ഉണ്ട്. ചിലർ അപ്പവീഞ്ഞുകളിൽ സാരാംശമാററം ഉണ്ടാകുന്നുവെന്ന് പഠിപ്പിക്കുമ്പോൾ, മററുള്ളവർ കർത്താവിന്റെ സാന്നിദ്ധ്യം ആത്മീകമായി അപ്പവീഞ്ഞുകളിൽ ഉണ്ട് എന്ന് വിശ്വസിക്കുന്നു. അതല്ല, വിശ്വാസികളിൽ ദൈവസാന്നിദ്ധ്യം അനുഭവപ്പെടുന്നു എന്ന ചിന്താഗതിയുള്ളവരും ഉണ്ട്. എന്നാൽ ഓർത്തഡോക്സ് സുറിയാനിസഭ ഇതിൽ ഏതു ചിന്താഗതിയോടാണ് അടുത്തുവരുന്നത്?

അപരിമിതനായ ദൈവത്തിന്റെ അത്ഭുതാവഹമായ പ്രവർത്തനങ്ങളെയും, വ്യാപാരങ്ങളേയും മനുഷ്യന്റെ പരിമിതമായ പരീക്ഷണങ്ങൾക്കും ഗവേഷണങ്ങൾക്കും വിധേയമാക്കുന്ന എല്ലാ പരിശ്രമങ്ങളും ഓർത്തഡോക്സ് സുറിയാനി സഭയിലെ പിതാക്കന്മാർക്കു സ്വീകാര്യമല്ല. അങ്ങനെയുള്ള ശ്രമങ്ങളും, സമീപനരീതിയും ദൈവത്തിന്റെ മഹത്വത്തെ മനസ്സിലാക്കുവാൻ സഹായിക്കുന്നതല്ല. ദൈവീകമായ രഹസ്യങ്ങളെ സൃഷ്ടിയായ മനുഷ്യന് വിശ്വാസത്തിൽക്കൂടെ മാത്രമെ സ്വീകരിക്കുവാൻ സാധിക്കയുള്ളു. താഴ്മയോടും വിനയത്തോടുംകൂടെ ദൈവസന്നിധിയിലേക്ക് സമീപിക്കുമ്പോൾ ദൈവമഹത്വത്തിന്റെ ആഴവും, പ്രാധാന്യവും ഒരു പരിധിവരെ മനുഷ്യന് ഗ്രഹിക്കാം. പിതാക്കന്മാർ ചോദിക്കുന്നു; എങ്ങിനെ വചനം ജഡം ധരിച്ചുവെന്ന് യുക്തിയുടെയും, ബുദ്ധിയുടെയും വെളിച്ചത്തിൽ മനസ്സിലാക്കാമോ? ഇല്ല, പരിശുദ്ധാത്മാവ് ഇറങ്ങി വസിച്ചു വചനം ജഡമായി തീർന്നതുപോലെ അപ്പവീഞ്ഞുകൾ വി: കുർബ്ബാനയിൽ കർത്താവിന്റെ ശരീരവും, രക്തവുമാകുന്നു. അതേക്കുറിച്ച് അപഗ്രഥിക്കുവാൻ പിതാക്കന്മാർ ശ്രമിച്ചിട്ടില്ല. എങ്ങിനെ അപ്പവീഞ്ഞു തിരുശരീര രക്തമാകുന്നു എന്നത് ഒരു രഹസ്യംതന്നെയാണ്.

## കേവലം ഓർമ്മയോ?

എന്റെ ഓർമ്മയ്ക്കായി ഇതിനെ ചെയ്വീൻ എന്ന് അരുമനാഥന്റെ ആഹ്വാനം 'ഓർമ്മ'യെന്ന സാധാരണ വാക്കിന്റെ അർത്ഥത്തിൽനിന്ന് വിപുലമായ ഒന്നാണ്. പഴയ നിയമചിന്തയുടെ പശ്ചാത്തലത്തിൽ കഴിഞ്ഞുപോയ ഒരു സംഭവത്തെക്കുറിച്ചുള്ള തിരിഞ്ഞുനോട്ടമോ മാനസികമായ പ്രക്രിയയോ അല്ല, ഓർമ്മകൊണ്ട് വിവക്ഷിക്കുന്നത്. ഇസ്രായേൽക്കാരുടെ ചരിത്രത്തിലെ പെസഹാ ആചരണം ഓർമ്മയുടെമർമ്മം മനസ്സിലാക്കുവാൻ സഹായിക്കുന്നു, എക്കാലത്തും ജീവിക്കുന്ന യിസ്രായേൽക്കാരൻ മിസ്രയീമിൽനിന്നുള്ള രക്ഷാകരമായ മോചനത്തിൽ ഭാഗഭാക്കായി, ആ അനുഭവത്തിന്റെ അന്തരാത്മാവിലേക്ക് പ്രവേശിക്കുവാൻ പെസഹാ ആചരണം സഹായിക്കുന്നതായി പഠിപ്പിക്കുന്നു. കഴിഞ്ഞകാല സംഭവവുമായുള്ള മാനസികമായ അഭിമുഖീകരണമല്ല, വെറും തിരിഞ്ഞുനോട്ടവുമല്ല, കഴിഞ്ഞകാല സംഭവത്തിന്റെ അനുഭവം ഇന്നും യാഥാർത്ഥ്യമാണെന്ന

വിശ്വാസത്തിൽ, ബോദ്ധ്യത്തിൽ, ചരിത്രാതീതമായി സമയത്തെയും കാലത്തെയും മറികടന്നു ഇന്നും ദൈവീകമായ ബന്ധത്തിലേക്ക് വരുവാൻ മുഖാന്തിരമായ ഒരു ദിവ്യശുശ്രൂഷയായി അതിനെ കരുതുന്നു. ഇതുപോലെ ഏതാണ്ട് 2000 വർഷങ്ങൾക്കുമുമ്പ് നടന്ന മഹത്തായ ത്യാഗത്തിന്റെയും, യാഗത്തിന്റെയും അദ്ധ്യാത്മിക സന്ദേശത്തെക്കുറിച്ചുള്ള ഓർമ്മയല്ല, ഏകജാതനിൽ വെളിപ്പെട്ട ദൈവത്തിന്റെ സ്നേഹം കാലത്തിന്റെയും, സമയത്തിന്റെയും സീമകൾ കടന്ന് ഇന്നും യാഥാർത്ഥ്യമായിത്തീരുവാൻ പരിശുദ്ധാത്മ ശക്തിമൂലം സഹായിക്കുന്ന ശുശ്രൂഷയാണ് 'ഓർമ്മ' കൊണ്ട് വിവക്ഷിക്കുന്നത്. നമ്മുടെ ദിവ്യചക്ഷുസ്സുകൾകൊണ്ട് ശിഷ്യന്മാരും, ആദിമ സഭയും കണ്ടതുപോലെ കാണുക മാത്രമല്ല, രക്ഷാചരിത്രത്തിലെ കാഴ്ചക്കാരായി മാറിനിൽക്കുകയുമല്ല, ദൈവം നമുക്കു നൽകിയതും, നൽകിക്കൊണ്ടിരിക്കുന്നതും, ലോകാവസാനത്തോളം തുടർന്നു നൽകുന്നതുമായ രക്ഷയിലെ ഭാഗഭാക്കുകൾ ആകുവാൻ വി. കുർബാനയിലെ സംബന്ധം നമ്മെ സഹായിക്കുന്നു.

## കുർബാനയും സാമൂഹ്യജീവിതവും

വി. കുർബാനയും സാമൂഹ്യ പ്രശ്നങ്ങളും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടോ? ക്രിസ്തീയ സഭയുടെ ആരംഭംമുതൽ സഭ ഗൗരവമായി കൈകാര്യം ചെയ്തിട്ടുള്ള ഒരു പ്രശ്നമാണിത്. ആദ്ധ്യാത്മിക ജീവനും, ശക്തിക്കുംവേണ്ടി മാത്രം വി. കർബാനയെയും, അനുഭവത്തെയും വേർതിരിച്ചു നിർത്തുവാനുള്ള ശ്രമങ്ങളും ചില ഭാഗങ്ങളിൽ ഉണ്ടായിരുന്നു ഉദാഹരണമാണ് കോരിന്തിലെ അനുഭവം. കോരിന്തിലെ സഭയിൽ സമ്പന്നരും, ദരിദ്രരും ഉണ്ടായിരുന്നു. സമ്പന്നർ അവരുടെ നിലയിൽ ജീവിച്ചിരുന്നവരുമായി സമ്പർക്കം പുലർത്തുകയും ഭക്ഷണം പങ്കിടുകയും ചെയ്തുവന്നു. തന്മൂലം ഒരുമിച്ചു കൂടുമ്പോൾ ഒരുകൂട്ടർ വയറു നിറഞ്ഞും, ഒരു കൂട്ടർ വയറുപൊരിഞ്ഞും സമ്മേളിച്ചു. ഏററവും പ്രധാനമായത് കുർബാന അനുഭവമാണ്. ലൗകികഭക്ഷണത്തിന്റെ പങ്കുവയ്ക്കൽ ദരിദ്രരുമായി ആവശ്യമില്ലയെന്ന ധാരണയിലാണ് സമ്പന്നർ ഒരുമിച്ചു കൂടിയിരുന്നത്. പ. പൌലൂസ് ശ്ലീഹാ ഈ പെരുമാററത്തെ ശക്തിയായി വിമർശിക്കുന്നു. മററുള്ളവരുടെ കഷ്ടപ്പാടിൽ കരുണയും ആർദ്രതയും കാണിക്കാത്ത സമൂഹത്തിനു, ദൈവീകമായ സംസർഗ്ഗത്തിന്റെയും, കൂട്ടായ്മയുടെയും വിരുന്നിൽ സ്ഥാനമില്ലെന്ന് പഠിപ്പിക്കുവാനാണ് കൊരിന്ത്യർക്കെഴുതിയ 1–ാം ലേഖനം 11–ാം അദ്ധ്യായത്തിൽ അപ്പോസ്തലൻ ശ്രമിക്കുന്നത്. ദിവ്യമായ ശകതിയും, കൃപയും പ്രാപിക്കുന്നതിന് മുഖാന്തരമായ വി: കുർബാന കഷ്ടപ്പെടുന്നവരുടെ കഷ്ടപ്പാടുകളെക്കുറിച്ച് നമ്മെ ബോധവാന്മാരാക്കുകയും ദൈവത്തിന്റെ സ്വരൂപത്തിലും, സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ടവരെക്കുറിച്ച് കരുതലും, താല്പര്യവും, സഹാനുഭൂതിയും സൃഷ്ടിക്കുകയും ചെയ്യുന്നു. ★

# വൈകല്യങ്ങൾ — വിമുക്തി

നമ്മുടെ സഭയുടെ ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്ന വിമുക്തി–
സ്പെഷൻ സ്കൂൾ പ്രൊജക്ടിനെപ്പററി ഒരു പരിചയപ്പെടുത്തൽ–പ.

**ഫാദർ ജോർജ്, പട്ട്ളാട്ട്**

''എൻെറ അമ്മയുടെ ഉദരത്തിൽ നീ എന്നെ മെടഞ്ഞു. ഭയങ്കരവും അതിശയവുമായി എന്നെ സൃഷ്ടിച്ചിരിക്കയാൽ ഞാൻ നിന്നെ സ്തോത്രം ചെയ്യുന്നു. നിൻെറ പ്രവൃത്തികൾ അത്ഭുതകരമാകുന്നു. അത് എൻെറ ഉള്ളം നല്ലവണ്ണം അറിയുന്നു''. സങ്കീർത്തനം 139:14

സൃഷ്ടിയുടെ മനോഹാരിത എത്രയോ അതിശയം! അത് എൻെറ ഉള്ളം അറിയുന്നുണ്ടോ. ''ഭയങ്കരവും അതിശയവും ആയി ഞാൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു'' എന്ന് ചിന്തിക്കുവാനും ''അതിനാൽ ഞാൻ നിന്നെ സ്തോത്രം ചെയ്യുന്നു'' എന്ന് കീർത്തിക്കുവാനും നാം ശ്രദ്ധിക്കാറുണ്ടോ.

ബാഹ്യാവയവങ്ങളേക്കാൾ എത്രയോ കൂടുതൽ അതിശയകരമായിരിക്കുന്നു ആന്തരാവയവങ്ങൾ. അവ ഓരോന്നും എത്രയോ അത്ഭുതകരമായി ക്രമീകരിക്കപ്പെട്ടിരിക്കുന്നു. അവയിൽ ഒന്നിൻെറ പ്രവർത്തനത്തിൽ താളപ്പിഴ ഉണ്ടായാൽ എൻെറ അവസ്ഥ എന്ത്. യഹോവേ നീ എത്ര വലിയവൻ. യഹോവേ നീ എത്ര നല്ലവൻ. ഞാൻ നിന്നെ സ്തോത്രം ചെയ്യുന്നു.

ബാഹ്യാവയവങ്ങളുടെ വൈകല്യങ്ങൾ മനുഷ്യനെ ചിലപ്പോൾ ''വികൃത'' രൂപങ്ങളാക്കുന്നു. പലപ്പോഴും സാധാരണ ജീവിതം നയിപ്പാൻ പ്രാപ്തി ഇല്ലാത്തവരും ആക്കുന്നു. അവരെ കാണുമ്പോൾ, അവരുമായി ഇടപെടുമ്പോൾ നാം അനുഭവിക്കുന്ന നന്മയും അനുഗ്രഹങ്ങളും എത്രയോ എന്ന് ചിന്തിച്ച് ദൈവത്തെ മഹത്വപ്പെടുത്തുന്നു. വൈകല്യമുള്ളവരെ കാണുമ്പോൾ നമ്മുടെ സ്നേഹവും കരുതലും അനുകമ്പയും പല രൂപങ്ങളിലായി പ്രത്യക്ഷപ്പെടുന്നു. അവരുടെ വിദ്യാഭ്യാസത്തിനും പരിശീലനത്തിനും പുനരധിവാസത്തിനും സംരക്ഷണയ്ക്കും പല പ്രസ്ഥാനങ്ങളും സ്ഥാപനങ്ങളും രൂപംകൊള്ളുന്നു പ്രവർത്തിക്കുന്നു.

കുറവുള്ളവരെ (കുറവുള്ളവരല്ല അവർ; വ്യത്യസ്ഥ സിദ്ധികളുള്ളവർ മാത്രമാണ്) കണ്ടുമുട്ടുമ്പോൾ, അവരുടെ കഷ്ടതകൾ മനസ്സിലാക്കുമ്പോൾ—നാം ഓരോരുത്തരും അനുഭവിക്കുന്ന നന്മകളുടെ ബാഹുല്യത്തെ കാണുവാൻ സാധിക്കും. എന്നാൽ, അവയൊന്നും നേടിയതല്ല, ലഭിച്ചതത്രേ എന്ന് ചിന്തിക്കുന്നുണ്ടോ. ''ലഭിച്ചതല്ലാതെ നിനക്ക് എന്തുള്ളു. ലഭിച്ചതെങ്കിലോ, ലഭിച്ചതല്ലാ എന്നപോലെ പ്രശംസിക്കുന്നത് എന്ത്—'' വി. പൗലോസ് ശ്ലീഹാ നമ്മെ ചിന്തിപ്പിക്കുന്നു. 1 കോരി. 4:7–8.

ബാഹ്യാവയവങ്ങളുടെ വൈകല്യങ്ങൾപോലെ ബുദ്ധിശക്തിയിൽ വൈകല്യങ്ങൾ ഉള്ളവർ നമ്മുടെ സമൂഹത്തിൽ ഉണ്ട്. എന്നാൽ അവരെ നാം ധാരാളമായോ സാധാരണയായോ കണ്ടുമുട്ടാറില്ല. സാധാരണ ജീവിതം നയിക്കാനും, ജീവിതധാരയിൽ ചേരാനും അശക്തരായ ഈ ''മന്ദബുദ്ധി''കളെ സ്വന്തം മാതാപിതാക്കൾപോലും വെറുക്കുകയോ, ഇഷ്ടപ്പെടാതിരിക്കുകയോ, സ്നേഹിക്കാതിരിക്കുകയോ ചെയ്യുന്നു. സാമൂഹ്യരംഗങ്ങളിലും പൊതുസ്ഥലങ്ങളിലും സൗഹൃദസന്ദർശനങ്ങളിലും സാധാരണ വിദ്യാഭ്യാസസ്ഥാപനങ്ങളിലും അവരെ അകററിനിറുത്തുകയോ ഉൾപ്പെടുത്താതിരിക്കുകയോ ചെയ്യുന്നു. ഈ കാരണത്താലാണ്, ഒരു മൈൽ ദൂരത്തിൽ അഞ്ചും രണ്ടുമൈൽ ദൂരത്തിൽ ഇരുപത്തഞ്ചും മന്ദബുദ്ധികൾ ഉള്ളതായി സ്ഥിതിവിവരക്കണക്കുകൾ വെളിപ്പെടുത്തുന്നത്. ഇവരെ നാം സാധാരണയായി കണ്ടുമുട്ടാറില്ലാത്തത്, മാതാപിതാക്കൾ ജോലിക്കു പോകുമ്പോഴും സഹോദരങ്ങൾ സ്കൂളിൽ പോകുമ്പോഴും ഈ കുട്ടിയെ വീട്ടിനുള്ളിൽ ഏതാണ്ട് ബന്ധനത്തിൽ തന്നെ വിട്ടേക്കുന്നു. ഈ ബന്ധനമാണോ അവർക്ക് ആവശ്യമായിരിക്കുന്നത്. അവർക്കൊരു മോചനം ആവശ്യമില്ലേ.

ബുദ്ധിമാന്ദ്യം സംഭവിച്ചവരും അംഗവൈകല്യം ഉള്ളവരും, രോഗികളും അവശരും അശരണരും—എല്ലാവരും ദൈവത്തിൻെറ സൃഷ്ടികളും നാം ഓരോരുത്തരുടേയും സഹോദരീ സഹോദരങ്ങളും ആകുന്നുവല്ലോ.

''ഇവൻ കുരുടനായി പിറക്കാൻ തക്കവണ്ണം ആർ പാപം ചെയ്തു. ഇവനോ ഇവൻെറ അമ്മയപ്പന്മാരോ?'' യേശുതമ്പുരാൻ: ''അവൻ എങ്കിലും അവൻെറ അമ്മയപ്പന്മാരെങ്കിലും പാപം ചെയ്തിട്ടല്ല ദൈവപ്രവൃത്തി അവങ്കൽ വെളിവാകേണ്ടതിനത്രേ—''വി. യോഹന്നാൻ 9:3 ദൈവപ്രവൃത്തി, ദൈവമക്കളായ ഓരോരുത്തരിലുംകൂടെ നിവർത്തിക്കപ്പെടേണ്ടിയിരിക്കുന്നു

അംഗവൈകല്യമുള്ളവർക്കായിട്ടുള്ള പരിശീലനകേന്ദ്രങ്ങളും തൊഴിൽകേന്ദ്രങ്ങളും സഭകളും സാമൂഹ്യക്ഷേമസംഘടനകളും സ്ഥാപനങ്ങളും പലേ

## For Favours Received







ANITA MARY, MARRERO - U. S. A.

ടത്തും നടത്തുന്നുണ്ട്. മന്ദബുദ്ധികൾക്കായിട്ടുള്ള പരിശീലനകേന്ദ്രങ്ങളും സ്പെഷ്യൽ സ്കൂളുകളും അത്രത്തോളം തന്നെയില്ല. റോമൻ കത്തോലിക്കാസഭയും ചില സംഘടനകളും പല സ്ഥാപനങ്ങളും നടത്തുന്നുണ്ട് എങ്കിലും, അങ്ങനെയുള്ളിടത്തൊന്നും എത്തിപ്പററാൻ സാധിച്ചിട്ടില്ലാത്ത ഹതഭാഗ്യരായ സഹോദരങ്ങൾ ധാരാളം ഉണ്ട്. സമൂഹത്തിൻെറയും സഭയുടെയും വീക്ഷണപരിധിയിൽ ഈ മന്ദബുദ്ധികളേയും ഉൾപ്പെടുത്തേണ്ടതുണ്ടല്ലോ.

## മാർ ഗ്രീഗോറിയോസ് ചാരിററബിൾ സൊസൈററി

അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ പ്രസിഡണ്ടായും ഏലൂർ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി വികാരി എക്സ് ഒഫിഷ്യോ വൈസ് പ്രസിഡണ്ടായും, റിട്ട. ക്യാപ്ററൻ പി. വി. ജോർജ് മുട്ടം, ആലുവ, വർക്കിംഗ് വൈസ് പ്രസിഡണ്ടും ഡയറക്ടറും ആയും ററി. കൊച്ചു ജോർജ് സെക്രട്ടറിയായും, വി. വി. ജേക്കബ് ട്രഷറർ ആയും ഉള്ള മാർ ഗ്രീഗോറിയോസ് ചാരിററബിൾ സൊസൈററിയുടെ ആഭിമുഖ്യത്തിൽ മന്ദബുദ്ധികളായവർക്കായി 'വിമുക്തി സ്പെഷൽസ്കൂൾ' 1989 മുതൽ പ്രവർത്തിച്ചുവരുന്നു. ഇതിൻെറ ഒന്നാം ഘട്ടം 1989 മുതൽ ഏലൂർ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ കെട്ടിടത്തിലും, രണ്ടാം ഘട്ടം 1991 മുതൽ കളമശേരി സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളി വക കെട്ടിടത്തിലും പ്രവർത്തിച്ചുവരുന്നു. മൂന്നാം ഘട്ടമായ 'വിമുക്തി ഉദ്യോഗ്' എന്ന തൊഴിൽകേന്ദ്രം തേവക്കൽ എന്ന സ്ഥലത്ത് അഭിവന്ദ്യ തേയോഫിലോസ് തിരുമനസിലെ പേരിൽ വാങ്ങിയിരിക്കുന്ന കെട്ടിടത്തിൽ പരിശുദ്ധ കാതോലിക്കാബാവാ തിരുമനസുകൊണ്ട് 1995 ജനുവരി 7–ാം തീയതി ഉത്ഘാടനം ചെയ്തു. ഒന്നും രണ്ടും ഘട്ടങ്ങളിലെ പരിശീലനം കഴിക്കുന്നവർ സ്വയം പര്യാപ്തതയിൽ എത്തി സ്വന്ത ജീവിതശൈലി അവലംബിക്കുവാൻ ഈ കേന്ദ്രം ഉപകരിക്കുന്നു.

ഈ മൂന്നു കേന്ദ്രങ്ങളിലുമായി ഇപ്പോൾ 42 'മന്ദബുദ്ധികൾ' പരിശീലനം നേടുന്നു. തുഛമായ ശമ്പളം സന്തോഷമായി സ്വീകരിച്ചുകൊണ്ട് 12 അദ്ധ്യാപകർ അവർക്കായി സേവനം അനുഷ്ടിക്കുന്നു

## കടന്നുവന്നു കാണുക

ചിന്തിക്കുവാൻ കഴിവില്ലാത്തവരായ ഈ സഹോദരങ്ങൾ നിങ്ങളെ ഇരുത്തി ചിന്തിപ്പിക്കും. ആ ചിന്തയും അവരുടെ സ്നേഹപ്രകടനങ്ങളും നിങ്ങളുടെ ചിന്താസരണികളിൽ സജീവമാകും. ഓരോരുത്തർക്കും ദൈവം നല്കിയിരിക്കുന്ന കഴിവുകളെക്കുറിച്ചും താലന്തുകളെക്കുറിച്ചും അനുഗ്രഹങ്ങളെപ്പററിയും വിനയപൂർവ്വം ''ദൈവം എങ്കൽ വലിയ കാര്യങ്ങളെ പ്രവർത്തിച്ചിരിക്കുന്നു'' എന്ന ചിന്തിപ്പിക്കും. ചിന്തിച്ച് വിനയാന്വിതം ദൈവത്തെ മഹത്വപ്പെടുത്തുവാൻ സഹായിക്കും. ഇത്തരം സ്ഥാപനങ്ങളുടെ പ്രവർത്തനത്തിൽ ഭാഗഭാക്കാകണമെന്ന് ഉൾപ്രേരണ ഉണ്ടാകും. ആ പ്രേരണ പ്രാർത്ഥനയായും പ്രവർത്തനമായും സാമ്പത്തികമായി ഭാഗഭാക്കാകുന്നതിലൂടെയും ദൈവനാമ മഹത്വത്തിന് മുഖാന്തിരമാകും. ''ഈ ചെറിയവരിൽ ഒരുത്തന് നിങ്ങൾ ചെയ്യുന്നതെല്ലാം എനിക്കാകുന്നു ചെയ്യുന്നത്''.

ഏലൂർ (ഉദ്യോഗമണ്ഡൽ P. O.) മാർ ഗ്രീഗോറിയോസ് ചാരിററബിൾ സൊസൈററിയുടെ പ്രതിവർഷം 100 രൂപാ കൊടുക്കുന്ന സാധാരണ അംഗത്വവും, 1000 രൂപായുടെ സ്ഥിരാംഗത്വവും എടുക്കുന്നവരുടെ അംഗത്വഫീസും, അവരുടെ സംഭാവനകളും മററുവ്യക്തികളിൽനിന്നും സ്ഥാപനങ്ങളിൽനിന്നും പ്രസ്ഥാനങ്ങളിൽനിന്നും ലഭ്യമാകുന്ന സംഭാവനകളും ആണ് ഈ സേവന പ്രവർത്തനത്തിനുള്ള ധനാഗമമാർഗ്ഗം. മത–സഭാ വ്യത്യാസമെന്യേ അനേകരും ഈ സംരംഭത്തെ സഹായിക്കുന്നു.

ഈ വർഷം സണ്ടേസ്കൂൾ പ്രസ്ഥാനത്തിൻെറ ചാരിററി പ്രവർത്തനത്തിൽ ഉൾപ്പെടുത്തി സഹായിക്കുന്നതിന് ഏലൂർ–കളമശേരി – വിമുക്തി സ്ക്കൂളുകളെ തെരഞ്ഞെടുത്തിട്ടുള്ളത് ഈ അവസരത്തിൽ സ്മരിക്കുന്നു. ഓർത്തഡോക്സ് സഭയുടെ ഏതെങ്കിലും പള്ളികളോടൊ സ്ഥാപനങ്ങളോടൊ ബന്ധപ്പെട്ട് ഈവിധ ഒരു സേവന രംഗം മറെറാന്ന് ഉണ്ട് എന്ന് തോന്നുന്നില്ല. ഈ സേവന തുറ വളരെ വിപുലമാണ്. ധാരാളം പ്രവർത്തിക്കേണ്ടിയിരിക്കുന്നു.

മന്ദബുദ്ധികളായിട്ടുള്ളവർക്ക് വിമുക്തി പ്രദാനം ചെയ്ത് അവരെ ജീവിതത്തിൻെറ മുഖ്യധാരയിലേക്കു നയിക്കുന്ന ഈ സേവനം, ദൈവം നല്കിയിട്ടുള്ള ദാനങ്ങളെക്കുറിച്ച് അവബോധം ഉള്ള ഏതാനും പേരും മലങ്കരസഭയിലെ രണ്ട് ചെറിയ ഇടവകകളായ ഏലൂർ, കളമശേരി പള്ളികളും ചേർന്ന് നടത്തിക്കൊണ്ടിരിക്കുന്നു. വൈകല്യമുള്ളവരെ പുനരധിവസിപ്പിക്കുന്നതിനുള്ള ശ്രമം നടത്തുവാൻ ഈവിധത്തിലുള്ള സേവനം സംഘടിപ്പിക്കുവാൻ സഭയിലെ പല പള്ളികൾക്കും സാധിക്കുന്ന കാര്യമാണ് എന്നുള്ളത് ഏലൂരിലെയും കളമശേരിയിലെയും പ്രവർത്തനങ്ങൾ സാക്ഷ്യം വഹിക്കുന്നു. ചിന്തിക്കുവിൻ. ചിന്തിക്കുവാനും പ്രവർത്തിക്കുവാനും ലഭ്യമായിരിക്കുന്ന കഴിവുകൾ പ്രയോജനപ്പെടുത്തുവിൻ.

വനിതാവേദി:

# 'കാക്കകളെ വിചാരിപ്പിൻ..............'

വത്സമ്മ മാത്യു, നരിയാപുരം

കാക്ക ഊണുമുറിയിൽ മേശപ്പുറത്ത്!

"ങേ! കാക്ക എവിടെയാണിരിക്കുന്നതെന്നു നോക്കിക്കേ. കൊള്ളാം! പോ കാക്കേ" അമ്മ കാക്കയെ ഓടിച്ചു.

കാക്ക പറന്നുപോയി, പിന്നൊന്നും ചിന്തിച്ചില്ല.

ബൈബിൾ എടുത്തു, പാട്ടുപുസ്തകം എടുത്തു ഡയറിയും എടുത്തു ഗേററു തുറന്നു പുറത്തിറങ്ങി.

കോലിഞ്ചിയുടെ ഇടയിൽ കാക്ക!

കാക്ക എന്തുചെയ്യുന്നു എന്നു നോക്കി ഒന്നും കണ്ടില്ല

സമാജത്തിൽ ദൈവരാജ്യത്തെക്കുറിച്ച് വചനശുശ്രൂഷ നടത്തി. സന്ധ്യയായി. വീട്ടിൽമടങ്ങി എത്തി.

കർത്താവിനോട് മധുരസംഭാഷണം നടത്താതിരുന്നു. കാക്കയെക്കുറിച്ച് കർത്താവ് ഓർമ്മ വരുത്തി. സങ്കടം തോന്നി. ഒരുപക്ഷേ കാക്കയുടെ കുഞ്ഞുങ്ങൾ വിശന്നു പൊരിഞ്ഞിരിക്കുന്നുണ്ടാവും—കാക്കമ്മയുടെ വരവും കാത്ത്!

കാക്ക എന്തു വേദനിച്ചിട്ടുണ്ടാവും! ജീവൻ പണയംവെച്ചാവാം ഊണുമുറിയിൽ വന്നത്.

കാക്കയ്ക്ക് ഒന്നും കൊടുത്തില്ലല്ലൊ. ഓർത്തില്ലല്ലോ. അമ്മയെ വിളിച്ചു. "അമ്മേ! ഒരുപക്ഷേ ഇന്നു വന്ന കാക്കയുടെ കുഞ്ഞുങ്ങൾ വിശന്നിരിക്കുന്നുണ്ടാവും" അമ്മയുടെ മുഖം വികസിച്ചു ആശ്ചര്യഭാവത്തോടെ, ഒരമ്മയുടെ വേദനയോടെ അമ്മ പ്രതികരിച്ചു—"നേരാ! കാക്ക വന്നതിന് കാരണം കാണും. ഓർത്തില്ലല്ലൊ ശ്ശൊ!"

"കാക്കയെ ഒരിക്കലും ഓടിക്കരുത്. കാക്കയ്ക്ക് എന്തെങ്കിലും കൊടുക്കണം."

മനോമണ്ഡലത്തിൽ ചിന്താധാരകൾ ഉദിച്ചുയർന്നു. ഒന്നും തിന്മാൻ കിട്ടാത്ത സമയം! മുററത്തെ പേരയിൽ ഒരു കാപോലുമില്ല പഴങ്ങൾ ഒന്നും ഇല്ലാത്ത കാലം! നെല്പാടങ്ങൾ ഉഴുതുമറിച്ച് കരിമ്പും എള്ളും കൃഷിയിറക്കിയിരിക്കുന്ന സമയം! മാമ്പഴം ആയിട്ടില്ല. ആഞ്ഞിലിയിൽ ചക്ക ആയിവരുന്നതേയുള്ളു; ഒന്നും പഴുത്തു തുടങ്ങിയിട്ടില്ല.

ദൈവമേ! കാക്ക എവിടെപ്പോകും! എന്തുചെയ്യും? ഏലിയാവിന് അപ്പം കൊടുത്ത കാക്കയല്ലേ? കാക്കയ്ക്ക് ഒന്നും കൊടുക്കാതിരിക്കരുത്. മനസ്സു നൊന്തു.

പൂർവ്വകാല സ്മരണകൾ സ്മൃതിപഥത്തിൽ ഉയർന്നുവന്നു. അപ്പനുള്ള കാലം! ബാല്യംമുതലേ ഓർമ്മയുണ്ട്. അപ്പൻ ചോറുണ്ണുമ്പോൾ കാക്കയ്ക്ക് വാരി ഇട്ടുകൊടുക്കും. അന്നൊക്കെ ചോറു കുറവുള്ള കാലം. എന്നാലും അപ്പന്റെ പങ്കിൽ നിന്ന് ഭക്ഷിപ്പാൻ പത്തുപതിനഞ്ചു കാക്കകൾ ഉണ്ടാവും. ഉച്ചയ്ക്ക് അപ്പൻ ചോറുണ്ണുന്ന സമയം കാക്കയ്ക്ക് അറിയാം. കൃത്യസമയത്ത് അല്പം മുമ്പേതന്നെ അവററകൾ വന്നുചേരും.,

പിന്നെ........വായിച്ചതോർത്തു..... പുസ്തകത്തിൽ.... ....പാമ്പാടിത്തിരുമേനിയെക്കുറിച്ച്! മഹാമനസ്ക്കതയുടെയും ദീനാനുകമ്പയുടെയും മകുടോദാഹരണമായ പാമ്പാടിത്തിരുമേനി! കുഷ്ഠരോഗിയെ സ്വന്തം കിടക്കയിൽ പിടിച്ചിരുത്തിയ തിരുമേനി! എല്ലാ പിച്ചക്കാർക്കും ഉള്ളതെല്ലാം കൂട്ടി ഭക്ഷണം കൊടുത്തശേഷം അവർ ഭക്ഷിക്കുന്നത് കണ്ണു പറിക്കാതെ നോക്കിനിന്ന് നിർവൃതിയടയുന്ന തിരുമേനി! പിച്ചക്കാരെ ഗേററുവരെയും അനുഗമിച്ച് അവർ പോകുന്നതു കൺമറയുംവരെ നോക്കിനിന്ന് കണ്ണുനീർ തുടയ്ക്കുന്ന തിരുമേനി!

പക്ഷേ പാമ്പാടിത്തിരുമേനിക്ക് ഈ മഹാമനസ്ക്കത—ദീനാനുകമ്പത—മനസ്സലിവ് മനുഷ്യരോടുമാത്രം ആയിരുന്നില്ല. പക്ഷിമൃഗാദികളോടും, അങ്ങനെതന്നെ ആയിരുന്നു.

മഴക്കാലം! പാടങ്ങളും കായലുകളും എല്ലാം വെള്ളം മൂടിക്കിടക്കുമ്പോൾ ആകാശത്തിലെ പറവകൾക്ക് തീററിയൊന്നുമില്ല. പൊത്തൻപുറത്തെ ആശ്രമമുററത്ത് പാമ്പാടിത്തിരുമേനി പത്തായത്തിലെ ശേഷിപ്പു നോക്കാതെ നെല്ലു വാരി വിതറും. നിത്യവും അനേകം പറവകൾ വന്ന് അവ കൊത്തിത്തിന്നും.

വീണ്ടും അപ്പനെ ഓർത്തു. അപ്പൻ പറഞ്ഞുതന്നതാണ് ഈ കഥ ആദ്യം അറിഞ്ഞത്.

അപ്പൻ മറഞ്ഞു!

കാക്കയ്ക്ക് ചോറു കൊടുക്കുന്ന പതിവ് ആ വീട്ടിൽ ആവർത്തിക്കപ്പെട്ടു. അതേ, അപ്പന്റെ കാലശേഷം മിനിമോൾ ആ കൃത്യം ഏറെറടുത്തു. അത്യന്തം സന്തോഷിച്ചു.

'കാ....കാ....കാ....എന്ന് മിനിമോൾ നീട്ടിവിളിക്കുമ്പോൾ എവിടെ നിന്നെന്നറിയാതെ കാക്കകൾ പറന്നെത്തും. വാരിവിതറുന്ന ചോറും മററും തിന്ന് പറന്നുപോകും. വീണ്ടും കൃത്യസമയത്ത് കാക്ക വന്നു തുടങ്ങി.

(ശേഷം 23-ാം പേജിൽ)

# ക്രൈസ്തവഭക്തി – ഭാരതപശ്ചാത്തലത്തിൽ (ii)

**ജോസ് തോമസ്, പൂവത്തുങ്കൽ**

ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി

## 3. സഖ്യഭാവം

വൈദികകാലം മുതൽക്കുതന്നെ ഭാരതത്തിൽ നിലനിന്നിരുന്ന ഒന്നാണിത്. സൗഹൃദബന്ധത്തിന് വളരെയധികം പ്രാധാന്യം ഇവിടെയുണ്ട്. തന്റെ പ്രിയപ്പെട്ട സ്നേഹിതനായി ഇഷ്ടദൈവത്തെ ഭക്തൻ കണക്കാക്കുന്നു. ക്രൈസ്തവ ഉപാസനയിൽ ഇത് അന്യമല്ല. യേശുക്രിസ്തുവും ശിഷ്യന്മാരും തമ്മിലുള്ള ബന്ധത്തിൽ പ്രതിഫലിക്കുന്നത് ഇതുതന്നെയാണ്. ''ദാസന്മാരെന്നല്ല സ്നേഹിതന്മാരെന്നു ഇനി വിളിക്കുമെന്നു അരുളിച്ചെയ്ത കർത്താവ് സഖ്യഭാവത്തിലുള്ള ഭക്തിയെ ഉൾക്കൊണ്ടിരിക്കുന്നു. ലൂക്കോ. 19:1–10–ൽ ചുങ്കക്കാരനായ സഖായിയുടെ ഭവനത്തിൽ പോകുന്ന യേശുക്രിസ്തുവിനെ ''ഇവൻ പാപിയായവനോടൊപ്പം പാർപ്പാൻ പോകുന്നു'' എന്നു പറഞ്ഞു ജനങ്ങൾ കുററപ്പെടുത്തുമ്പോഴും തന്റെ മനസ്സിൽ നിറഞ്ഞുനിൽക്കുന്നത്, സഖ്യഭാവത്തിലുള്ള ഭക്തിയിലൂടെ മററുള്ളവരെ തന്നിലേക്ക് അടുപ്പിക്കണമെന്നാണ്. 15–ാം അദ്ധ്യായത്തിലും ഇതുപോലെ മറെറാരു രംഗവും കാണാം. സഖ്യഭാവത്തിലുള്ള ഭക്തി താൻ വളരെ ഇഷ്ടപ്പെടുന്നു എന്നുള്ളത് നിസ്തർക്കമായ വസ്തുതയാണ്. ''ഒരു സ്നേഹിതനോടെന്നപോലെ സംസാരിച്ചു'' എന്നു മോശയുമായുള്ള ബന്ധത്തെക്കുറിച്ചു പറയുന്നിടത്തും ഈ ഭാവം ദർശിക്കാം. ഏററവും അടുത്ത ബന്ധം ഈ ഭാവത്തിൽ ഉള്ളതിനാൽ പരസ്പരം അറിയുന്നതിനും മനസ്സിലാക്കുന്നതിനും സാദ്ധ്യതയേറുന്നതോടൊപ്പം ദൈവത്തെ കൂടുതൽ അനുഭവവേദ്യമാക്കുന്നതിനും കഴിയുന്നു.

സഖ്യഭാവത്തിലെ തീവ്രത ഗീതയിലെ കൃഷ്ണനും അർജ്ജുനനും തമ്മിലുള്ള ബന്ധത്തിൽ മുററിനിൽക്കുന്നു. ഭാഗവതപുരാണത്തിലെ കൃഷ്ണനും കുചേലനും തമ്മിലുള്ള ബന്ധവും പ്രതിഫലിപ്പിക്കുന്നത് മറെറാന്നല്ല പരസ്പര സ്നേഹവും വിശ്വാസവും ഇതിന്റെ പ്രത്യേകതയാണ്.

## 4. വാത്സല്യഭാവം

ഒരു കുട്ടിയോട് അഥവാ തന്റെ കുഞ്ഞിനോട് മാതാപിതാക്കൾക്കുണ്ടാകുന്ന വികാരമാണിത്. 'വത്സം' എന്നതിന് 'കന്നുകുട്ടി' എന്നാണർത്ഥം. അതിനാൽ തന്റെ കുട്ടിയോടുള്ള പശുവിന്റെ സ്നേഹമാണ് വാത്സല്യംകൊണ്ടർത്ഥമാക്കുന്നത്. മനുഷ്യന്റെകാര്യത്തിലും ഇതുതന്നെയാണ്. കുഞ്ഞിനോടുള്ള ഭാവം വാത്സല്യംതന്നെയാണ്. ശിശുവിന്റെ സ്ഥാനത്ത് ദൈവത്തെ പ്രതിഷ്ഠിച്ച്, ആ കുഞ്ഞായിരിക്കുന്ന ദൈവത്തെ വാത്സല്യത്തോടെ ശുശ്രൂഷിക്കുന്നതാണിത്. അങ്ങനെ ആ ദിവ്യാനുഭൂതിയിൽ നിർവൃതനാകുന്നു. ഏററവും നിഷ്ക്കളങ്കമായ സ്നേഹമാണ് ഇതിന്റെ പിന്നിലുള്ളത്.

ക്രൈസ്തവ കേന്ദ്രീകൃതമായി ചിന്തിക്കുമ്പോൾ ഈ ഭാവം അല്പം വൈരുദ്ധ്യമായി നിൽക്കുന്നു. ഇങ്ങനെയൊരു ഭാവം യഹൂദചിന്തയിലും കാണുകയില്ല. ക്രൈസ്തവ വീക്ഷണത്തിൽ ദൈവം നിത്യനായ പിതാവും നാം അവിടുത്തെ പുത്രന്മാരുമാണ്. ആദിയുമന്തവുമില്ലാത്തവനാണ് പിതാവായ ദൈവവും പിതാവിൽനിന്നു ജനിച്ചവനായ പുത്രൻ തമ്പുരാനും പിതാവിൽനിന്നു പുറപ്പെടുന്ന പരിശുദ്ധാത്മാവും. സർവ്വവ്യാപിയും സർവ്വശക്തനുമാണവൻ കൂടാതെ അപരിമേയനുമാണ്. പുത്രൻതമ്പുരാനെ വാത്സല്യഭക്തിയോടുകൂടി ആരാധിക്കുന്നുമില്ല. അവൻ നമ്മുടെ രക്ഷകനാണ്. എന്നിരുന്നാലും ശിശുവായ യേശുക്രിസ്തുവിനെ വഹിക്കുന്ന മാതാവിൽ ഈ ഭാവം ഒളിഞ്ഞു കിടക്കുന്നുണ്ടെന്നുള്ളത് പരമാർത്ഥമാണ്.

വൈഷ്ണവഭക്തി പാരമ്പര്യത്തിൽ ഈ ഭാവത്തിന് വളരെപ്രാധാന്യമുണ്ട്. കൃഷ്ണന്റെ മാതാപിതാക്കളായ വാസുദേവനിലും ദേവകിയിലും നിറഞ്ഞുനിൽക്കുന്ന ഈ ഭാവംതന്നെ കൃഷ്ണനെ വളർത്തുന്ന നന്ദഗോപനിലും യശോദയിലും ആഴത്തിൽ വേരോടിയിരിക്കുന്നുണ്ട്. ബാലനായ കൃഷ്ണനോടുള്ള ഈ ബന്ധം ദൈവത്തോടുള്ള ഭക്തിയുടെ സുന്ദരമായൊരു ദൃഷ്ടാന്തമാണ്. പിതാവിന്റെയോ മാതാവിന്റെയോ സ്ഥാനത്തു ഭക്തൻ നിന്നുകൊണ്ട് ദൈവത്തെ കുട്ടിയുടെ സ്ഥാനത്തു കരുതി സ്നേഹവാത്സല്യങ്ങൾ ചൊരിയുന്നു. ബാലനായ കൃഷ്ണനോടു കാണിക്കുന്ന വാത്സല്യം വിഷ്ണുവിനോടുള്ള ആരാധനയാണ്. ഇങ്ങനെ ഭക്തിമാർഗ്ഗത്തിൽ ചരിക്കുന്നവൻ ഈ ഭാവത്തിലൂടെ സായൂജ്യമടയുന്നു.

## 5. മാധുര്യഭാവം

ഭക്തന് ദൈവത്തോടുള്ള ബന്ധത്തിന്റെ പാരമ്യതയാണ് മാധുര്യഭാവം. ഈ അവസ്ഥയിൽ എത്തിക്കഴിഞ്ഞാൽ ഒരു നിമിഷംപോലും ദൈവത്തിൽനിന്നകന്നു കഴിയുവാൻ ഭക്തന് സാദ്ധ്യമല്ലാതാവുന്നു. ആ അകൽച്ച അവൻ സഹിക്കുകയുമില്ല. വിവാഹത്തിനുശേഷം ഒന്നായിത്തീരുന്ന ഭാര്യാഭർത്തൃ ബന്ധം ഇതിന് ഏററവും നല്ല ഉദാഹരണമാണ്.

# 22-ാം ചരമവാർഷികം



## Mrs. MOLLY JOHN

ജനനം. 9–11–1948

മരണം. 21–6–1973

John I Thekkekara
Goregaon West
Bombay – 64

Mrs. Ukkuru
Koothoor House
South Bazar
Kunnamkulam

മാധുര്യ ഭക്തിയുടെ നല്ല ഒരു ഉദാഹരണം ഉത്തമഗീതത്തിൽ ദർശിക്കാവുന്നതാണ്. ശൂലോംകാരത്തിക്ക് തന്റെ പ്രിയനോടുള്ളതായിക്കാണുന്ന സമർപ്പണത്തിന്റെയും ത്യാഗത്തിന്റെയും വെളിവാക്കൽ ഉത്തമദൃഷ്ടാന്തമായി നിൽക്കുന്നു. പല തടസ്സങ്ങൾ ഉണ്ടാകുന്നുണ്ടെങ്കിലും അതിനെയെല്ലാം അതിജീവിച്ച് തന്റെ നാഥന്റെ സാമീപ്യം അണയുന്നതിനായി ശ്രമിക്കുന്ന ശൂലേംകാരത്തിയുടെ പ്രേമം, ഒരു ഭക്തന് തന്റെ ദൈവത്തോടുണ്ടാകുന്ന വികാരപരതയെ എടുത്തുകാണിക്കുന്നു. ശലോമോന്റെ ധനമോ, പട്ടമഹഷിയായാൽ ലഭിക്കുന്ന സ്ഥാനവും മഹത്വവുമോ അവൾ ആഗ്രഹിക്കുന്നില്ല. മാത്രമല്ല അതിനെയെല്ലാം തൃണവൽഗണിക്കുന്നു. തന്റെ ബന്ധുക്കളുടെ നിർബന്ധവും ഗണ്യമാക്കുന്നില്ല. തന്റെ പ്രാണനാഥന്റെ അടുക്കൽ എത്തുന്നതിനായി എല്ലാം അവൾ നിസ്സാരമായി തള്ളുന്നതുപോലെ, ലോകത്തിന്റെ എല്ലാ മഹത്വത്തെയും അപ്രസക്തമെന്നു കരുതുന്ന ഒരു ഭക്തിയാണ്, അതിനെ ദൈവസമക്ഷം എത്തിക്കുന്ന കേവലശക്തി.

ദൈവമാതാവിനോടുള്ള കുക്കിലിയോനിൽ ഉപയോഗിക്കുന്ന സങ്കീർത്തനഭാഗം (45:9–11), ദൈവത്തിന്റെ രക്ഷണ്യപ്രവൃത്തിയിൽ പങ്കാളിയാവുന്ന കന്യകമറിയാമിന്റെ മഹത്വത്തെ എടുത്തുകാണിക്കുന്നു. അതിനായി ലോകസുഖത്തെ ത്യജിക്കുകയാണ് മാതാവ്. ''തന്റെ പ്രിയപ്പെട്ടവനുമായി സഹവസിക്കുന്ന അനുഭൂതിയാണിതെന്ന്'' വി. തെരേസ പറയുന്നു. ഈ ഒരു ബന്ധമാണ് ക്രിസ്തുവിലും തന്റെ മണവാട്ടിയായ സഭയിലും കാണുന്നത്.

''സഭയാം തിരുസഭയാമീ ഞാൻ
അത്യുന്നതനുടെ മണവാട്ടി
പാവനസഭ ചൊന്നീടുന്നു
എൻ വരനേവൻ ഞാൻ ധന്യ''

എന്ന് വിവാഹകൂദാശയിൽ പാടുമ്പോൾ സഭയിൽ നിറഞ്ഞിരിക്കുന്ന ഭക്തിയുടെ മാധുര്യഭാവമാണ് ദർശിക്കുന്നത്. എഫേസ്യ 5:23-ൽ വി. പൗലോസ് ശ്ലീഹാ ചൂണ്ടിക്കാണിക്കുന്നത് സഭ ക്രിസ്തുവിന്റെ മണവാട്ടിയാണെന്നാണ്. ഇത് സഭയും ക്രിസ്തുവുമായുള്ള അഗാധബന്ധത്തെ കാണിക്കുന്നു. പൂർണ്ണമായും തന്നെ ഭർത്താവിനു സമർപ്പിക്കുന്ന ഭാര്യയുടെസ്ഥാനമാണ് സഭയ്ക്ക് നാഥനായ ക്രിസ്തുവിലുള്ളത്. കാരണം സഭയ്ക്കായി തന്റെ ജീവിതം നൽകിയവനാണ് ക്രിസ്തു. വെളിപാടു പുസ്തകത്തിൽ 'കർത്താവേ വേഗം വരേണമേ' (മാറാനാത) എന്നു കേഴുന്ന സഭയുടെ ഉള്ളിലും ശൂലോംകാരത്തിയുടെ ദാഹമാണ് നിറഞ്ഞുനില്ക്കുന്നത്. ഈ വൈകാരികാനുഭവം നമസ്ക്കാരത്തിൽ നാം പ്രകടിപ്പിക്കുന്നുമുണ്ട് 63-ാംസങ്കീർത്തനം ചൊല്ലുന്നതിലൂടെ ''ദാഹിച്ചു വരണ്ട് വെള്ളത്തിനായി ആഗ്രഹിച്ചിരിക്കുന്ന ഭൂമിയേപ്പോലെ എന്റെ ആത്മാവ് നിനക്കായി ആഗ്രഹിച്ചിരിക്കുന്നു. എന്റെ ജഡവും നിനക്കുവേണ്ടി കാത്തിരിക്കുന്നു''.

ഹൈന്ദവ ചിന്താധാരയിലും ഈ ഭക്തിപാരമ്യതയെ ദർശിക്കാം. ശ്രീകൃഷ്ണന്റെ സാമീപ്യത്തിനായി കൊതിക്കുന്ന ഗോപികാമാരുടെ പ്രേമവും ഭക്തിയിൽ അടിയുറച്ചതാണ്. ഭാഗവതത്തിലെരാധാമാധവ ചിത്രീകരണംതന്നെമാധുര്യഭക്തിയുടെ അടിസ്ഥാനത്തിലാണ്. മീരാഭായിയുടെ കീർത്തനങ്ങൾ കൃഷ്ണനോടുള്ള അടങ്ങാത്ത പ്രേമഭക്തിയുടെ ഉദാഹരണമാണ്. ശിവപാർവ്വതി നടനവും മറ്റൊന്നല്ല. ഭാരത ചിന്താധാരയിലും മാധുര്യഭാവത്തിന് പ്രാധാന്യമുണ്ടായിരുന്നു എന്നുള്ളത് ആർക്കുംനിഷേധിക്കുവാൻ സാദ്ധ്യമല്ലെന്ന് ഇതിൽനിന്നു മനസ്സിലാക്കാം. ഇത്തരത്തിലുള്ള ഭാവത്തിലൂടെ ഭക്തിയുടെ ഉച്ചകോടിയിലാണെത്തുന്നത്. അങ്ങനെ ദൈവത്തെ രുചിച്ചറിഞ്ഞ് ആ അനുഭൂതിയിൽ പിന്നീട് ജീവിക്കുന്നു.

ക്രൈസ്തവ ജീവിതത്തിൽ ഈ വിവരിച്ച അഞ്ചുഭാവത്തേക്കാളുപരി മറ്റൊരുഭാവത്തിനാണ് കൂടുതൽ പ്രാധാന്യം കാണുന്നത്. ദൈവത്തെ പിതാവിന്റെ സ്ഥാനത്തു സങ്കല്പിച്ചുകൊണ്ടുള്ള പിതൃഭക്തിയുടെ ഭാവമാണിത്. ഇസ്രായേൽ ജനത്തിന്റെ ഇടയിലും ഈ ഭാവത്തിന്റെ പ്രതിഫലനം കാണാവുന്നതാണ്.

## പിതൃഭക്തി

ഇതു പൊതുവെ മക്കൾക്കു പിതാവിനോടുണ്ടാകുന്ന സ്നേഹാതിഷ്ഠിതമായൊരു ബന്ധമാണ്. ഈ ബന്ധത്തിന്റെ ആധാരശില, പിതാവിന് മക്കളോടുള്ള സ്നേഹത്തിലും കരുതലിലും ഉറപ്പിച്ചതാണെന്നുള്ളതുകൊണ്ട് ആണ് മക്കളെ സംബന്ധിച്ചിതൊരു സ്നേഹാധിഷ്ഠിതമായൊരു ബന്ധമായിത്തീരുന്നത്.

പഴയനിയമത്തിൽ പിതൃപുത്രബന്ധത്തേക്കാളുപരി യജമാന ദാസബന്ധമാണ് എങ്കിലും ''യിസ്രായേൽ എന്റെപുത്രൻ എന്റെഅനുജൻതന്നെ'' (പുറ. 4:22) എന്നു വായിക്കാവുന്നതാണ്. മിസ്രയീമിൽനിന്ന് യിസ്രയേലിനെ വീണ്ടെടുക്കുന്നത് പുത്രസ്നേഹത്തിൽ അധിഷ്ഠിതമായൊരു ബന്ധത്തിലാണ്. പിതാവായ ദൈവത്തെ അനുസരിച്ചു പ്രവർത്തിക്കുന്നതും സ്നേഹത്തിലധിഷ്ഠിതമായ പിതൃഭക്തിയുടെ ഉദാഹരണമാണ്. യിസ്രായേൽക്കാരുടെ ന്യായാധിപനായിരുന്ന യിപ്താഹിന്റെ മകൾ തന്റെ പിതാവിന്റെ പ്രതിജ്ഞ നിറവേററുന്നതിനായി സന്തോഷത്തോടെ തന്നെ സമർപ്പിച്ചത് പിതൃഭക്തിക്ക് ഉത്തമദൃഷ്ടാന്തമാണ്.

ഭാരതത്തിലെ ഇതിഹാസ്യകാവ്യമായ രാമായണത്തിലെ രാമനും പിതൃഭക്തിയുടെ ഉത്തമോദാഹരണമാണ്. തന്റെ ഭാര്യയോടുള്ള വാഗ്ദാനം നിറവേററാൻ കഴിയാതെ തലതാഴ്ത്തുന്ന അവസ്ഥ ദശരഥന് ഉണ്ടാകാതിരിക്കുന്നതിനായി പിതാവിനെ സന്തോഷത്തോടെ അനുസരിക്കുന്ന രാമൻ ഭാരതത്തിന്റെ പിതൃഭക്തിയെ എടുത്തുകാണിക്കുന്നു. പക്ഷേ രാമന്റെ ഭക്തർ അതിൽനിന്നന്യ

മായി നിന്നുകൊണ്ട് രാജ്യത്തിൽ അരാജകാവസ്ഥ സൃഷ്ടിക്കുന്നത് വളരെ ദയനീയമായ വസ്തുതയാണെന്നത് നിസ്തർക്കമാണ്. എന്തായാലും പിതൃസ്നേഹത്തെക്കുറിച്ച് ഉത്തമബോദ്ധ്യം ഉണ്ടായിരുന്നതിനാലാണ് ഇവയെല്ലാം അനുഷ്ടിക്കാൻ സന്താനങ്ങളായ ഇവർക്കു സാധിച്ചത്.

സൃഷ്ടാവാം ദൈവത്തിന്റെ, സ്വർഗ്ഗസ്ഥ പിതാവിന്റെ വലിയ സ്നേഹത്തിന്റെ നിദർശനമാണ് കാൽവരിയിൽ നാം ദർശിക്കുന്നത് വി. യോഹന്നാൻ പറയുന്നത് (3:16) ''തന്റെ ഏകജാതനായ പുത്രനെ നൽകുവാൻ തക്കവണ്ണം അത്രമാത്രം ലോകത്തെ സ്നേഹിച്ചു''വെന്നാണ്. ആ പുത്രന്റെ അനുസരണത്തിന്റെ ദൃഷ്ടാന്തവുംകൂടിയാണ് ക്രൂശിലെ മരണം. ''ക്രൂശിലെ മരണത്തോളംതന്നെ അനുസരണമുള്ളവനായിത്തീർന്നു'' എന്നാണ് വി. പൗലോസ് ശ്ലീഹാ ഫിലിപ്യർക്കുള്ള (2:8) ലേഖനത്തിലൂടെ പറഞ്ഞിരിക്കുന്നത്.

ഈ പിതൃപുത്രബന്ധം സുദൃഢമാകുന്നത് അന്തരാത്മാവിന്റെ പ്രചോദനത്താലാണ്, ഇത് അന്തരാത്മാവിൽ ഓളക്കുത്തുകൾ തീർക്കുമ്പോഴാണ് ഇരുപക്ഷത്തും ക്രിയാത്മകമായ ശക്തിവിശേഷമായി, ഉത്തരവാദിത്തപരമായ ബന്ധമായിത്തീരുന്നത്. ഈ ബന്ധത്തെ, അസ്ഥിവാരമായ സ്നേഹത്തെ, ഉറപ്പിക്കുന്ന പ്രക്രിയയാണ് പിതാവിനെ ''അബ്ബാ'' എന്നു വിളിക്കുവാനുള്ള പുത്രത്വത്തിന്റെ ആത്മാവിനെ പ്രദാനംചെയ്യുകവഴി യേശുക്രിസ്തു ചെയ്തത്. ഇത്തരത്തിൽ ആളത്തപരമായ ഒരു ബന്ധം യഹൂദ ചിന്താഗതിയിൽ ഇല്ലായിരുന്നുവെങ്കിൽ കൂടിയും അവരും ദൈവത്തിനു വിധേയരായി 'കർത്താവ്' എന്ന് സംബോധന ചെയ്തിരുന്നു. ഇതിനു നിദർശനമാണ് ഇസ്രായേൽ ജാതിയുമായി യഹോവയുടെ ഉടമ്പടി ഉടമ്പടിയിലൂടെ അവരും മക്കൾക്കുണ്ടാകുന്ന സംരക്ഷണം, കരുതൽ അവകാശിക്കുന്നതായി മനസ്സിലാക്കാം.

അനാദ്യന്തനായ ദൈവത്തെ അറിയുന്നതിനും അനുഭവിക്കുന്നതിനും ആ സാക്ഷാത്ക്കാരത്തിൽ ജീവിക്കുന്നതിനുമായ മാർഗ്ഗത്തിന് ഇങ്ങനെ പല ഭാവങ്ങളുണ്ടെങ്കിലും അവയുടെയെല്ലാം അടിസ്ഥാനം ദൈവസ്നേഹമാണ്. ''സ്നേഹിക്കാത്തവൻ ദൈവത്തെ അറിഞ്ഞിട്ടില്ല, ദൈവം സ്നേഹംതന്നെ'' എന്നു വി. യോഹന്നാൻ (1 യോഹ.4:8) തന്റെ ലേഖനത്തിലൂടെ പ്രബോധിപ്പിക്കുന്നു. ഈ സ്നേഹത്തിലൂന്നിയ ബന്ധം സാക്ഷാത്ക്കരിക്കപ്പെടണമെങ്കിൽ ത്യാഗവും അനുഷ്ടിക്കേണ്ടതായി വരും. ''ഒരാൾക്ക് രണ്ട് യജമാനന്മാരെ സേവിക്കാൻ സാദ്ധ്യമല്ല'' അതിനാൽ ഒന്നിനെ ഉപേക്ഷിച്ച് മററൊന്നിനെ സ്വീകരിക്കേണ്ടിവരും. അതുകൊണ്ട് ''എന്നെക്കാൾ അധികം അപ്പനെയോ അമ്മയെയോ പ്രിയപ്പെടുന്നവൻ എനിക്കു യോഗ്യനല്ല, എന്നെക്കാൾ അധികം മകനെയോ മകളെയോ പ്രിയപ്പെടുന്നവൻ എനിക്കു യോഗ്യനല്ല''(മത്താ. 10:37) എന്നും ''ഒരുത്തൻ എന്റെ പിന്നാലെ വരുവാൻ ഇച്ഛരിച്ചാൽ തന്നത്താൻ ത്യജിച്ചു തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കട്ടെ'' എന്നും കർത്താവ് അരുളി ചെയ്തിരിക്കുന്നു. ഇങ്ങനെ കർത്താവിൽ ആശ്രയിച്ചുജീവിക്കുന്നവൻ ആ ലക്ഷ്യത്തിലെത്തിച്ചേരും. എന്നതിന് സംശയമില്ല. ആ ലക്ഷ്യം ത്രിത്വത്തിൽ രണ്ടാമനായ ക്രിസ്തുവിലൂടെ പൂർത്തീകരിക്കപ്പെടുന്നു.



## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്




ഒരു വിശ്വാസി, തിരുവനന്തപുരം.




മാത്യൂസ്, ജാംഷ്ട്പൂർ



ഒരു വിശ്വാസി, വെണ്ണിക്കുളം.



ലീലാമ്മ വർഗീസ്, ഇടയാറന്മുള.

ബാലരംഗം

# യേശുനാഥന്റെ പൂന്തോട്ടം




കുഞ്ഞനുജന്മാരേ കുഞ്ഞനുജത്തിമാരേ

ആനന്ദകരമായ അവധിക്കാലം തീരാറായി ഇല്ലേ? വിനോദയാത്രകൾ, ബന്ധുവീടുകൾ സന്ദർശിക്കൽ, ഓറിയന്റേഷൻ ക്യാമ്പുകൾ, ഒ.വി.ബി. എസ്. ഇങ്ങനെ പല പരിപാടികളുംകൊണ്ട് അവധിക്കാലം സംഭവബഹുലം ആയിരുന്നുവെന്ന് കുഞ്ഞിച്ചായൻ വിശ്വസിക്കുന്നു.

പഴയസെമിനാരിയിലെ സോഫിയാസെന്ററിലും, ആലുവാ സ്റ്റുഡന്റ് സെന്ററിലും, മാങ്ങാനം ക്രൈസ്തവാശ്രമത്തിലും നടന്ന ഓറിയന്റേഷൻ ക്യാമ്പുകളിൽവച്ച് മിടുമിടുക്കന്മാരായ കുഞ്ഞനുജന്മാരെയും മിടുമിടുക്കികളായ കുഞ്ഞനുജത്തിമാരെയും പരിചയപ്പെടാൻ കഴിഞ്ഞത് ഒരു ഭാഗ്യമായി കരുതുന്നു. കൂടാതെ പല സ്ഥലങ്ങളിൽ നടന്ന ഒ. വി. ബി. എസ്. പരിപാടികളിൽ പങ്കെടുക്കാൻ കഴിഞ്ഞത് മറക്കാനാവാത്ത ഒരു അനുഭവം ആയിരുന്നു. ജീവിതകാലം മുഴുവൻ കുഞ്ഞനുജന്മാരോടും കുഞ്ഞനുജത്തിമാരോടുംഒത്ത് പാട്ടുപാടിയും കഥപറഞ്ഞും കഴിയണമെന്നാണ് കുഞ്ഞിച്ചായന്റെ ആഗ്രഹം.

ഇനി ഒരു കഥ പറയാം. ഒരു പഴയ കഥ. കുക്കുവിന്റെയും കുക്കുമേട്ടിയുടെയും കഥ. ഈ കഥ പല സ്ഥലത്തും കുഞ്ഞിച്ചായൻ പറഞ്ഞതാണ്. എങ്കിലും കേൾക്കാത്തവർ വളരെയുണ്ടെന്ന് കുഞ്ഞിച്ചായനറിയാം. കടപ്പാടോടുകൂടി കുഞ്ഞിച്ചായൻ കഥ പറയട്ടെ

വളരെനാൾ മുമ്പ് സൗത്ത് ആഫ്റിക്കയിൽ ഡോ. വാട്സൺ എന്ന ഒരു യൂറോപ്യൻ മിഷ്യനറി ജീവിച്ചിരുന്നു. അദ്ദേഹത്തിന് സമർത്ഥനായ ഒരു കുക്ക് ഉണ്ടായിരുന്നു. അയാൾ ആഫ്രിക്കക്കാരൻ ആയിരുന്നെങ്കിലും പാചകകലയിൽ അതിവിദഗ്ദ്ധൻ ആയിരുന്നു. രുചികരങ്ങളായ വിഭവങ്ങൾ ഉണ്ടാക്കുകവഴി സായിപ്പിന്റെ പ്രീതി സമ്പാദിക്കാൻ അയാൾക്കു കഴിഞ്ഞു.

ആഫ്രിക്കക്കാർ അയാളെ കുക്കൂ കുക്കൂ എന്നാണ് വിളിച്ചിരുന്നത്. കുക്കിനെ കുക്കൂ കുക്കൂ എന്നു വിളിക്കുന്നതു കേട്ടാൽ സായിപ്പിനു ചിരിപൊട്ടും. കുക്കൂ എന്നു വിളിക്കുന്നതിൽ കുക്കിനും പരിഭവം ഉണ്ടായിരുന്നില്ല. സായിപ്പിന്റെ കുക്കിനെ നമുക്കും കുക്കൂ എന്ന് വിളിക്കാം.

കുക്കുവിനെ സഹായിക്കാൻ ഒരു കൊച്ചുവേലക്കാരൻ ഉണ്ടായിരുന്നു. അയാളെ നാട്ടുകാർ കുക്കുമേട്ടി, കുക്കുമേട്ടി എന്നാണ് വിളിച്ചിരുന്നത്. വെള്ളം കോരുക, വിറകു വെട്ടുക, ചന്തയിൽപോകുക ഇതെല്ലാം ആയിരുന്നു കുക്കുമേട്ടിയുടെ ജോലി.

''കുക്കുമേട്ടി കുക്കുമേട്ടീ കുറച്ചു വിറകു കൊണ്ടുവാ....'' കുക്കു പറഞ്ഞുകഴിഞ്ഞാലുടൻ കുക്കുമേട്ടി വിറകുകൊണ്ടുവന്നു കൊടുക്കും.

''കുക്കുമേട്ടീ കുക്കുമേട്ടീ കുറച്ചു വെള്ളം കൊണ്ടുവാ ...'' കുക്കു പറഞ്ഞുകഴിഞ്ഞാലുടൻ കുക്കുമേട്ടി വെള്ളം കൊണ്ടുവന്നു കൊടുക്കും.

''കുക്കുമേട്ടീ കുക്കുമേട്ടീ...ചന്തയിൽപോയി കുറച്ചു മീൻ വാങ്ങി കൊണ്ടുവരൂ....''

കേൾക്കാത്ത താമസം കുക്കുമേട്ടി ഓടിക്കഴിയും. കുക്കുവിനോട് എതിർത്ത് എന്തെങ്കിലും പറയാനുള്ള ധൈര്യം കുക്കുമേട്ടിക്കുണ്ടായിരുന്നില്ല.

ഒരുദിവസം സായിപ്പിന് ദൂരെ ഒരു സ്ഥലം വരെ പോകേണ്ടിവന്നു. ആ ബംഗ്ലാവിലെ എല്ലാ കാര്യങ്ങളും കുക്കുവിനെ ഏല്പിച്ചിട്ടാണ് സായിപ്പു യാത്ര പുറപ്പെട്ടത്.

സായിപ്പ് ഒരു വെള്ളത്താറാവിനെ ലാളിച്ചു വളർത്തിയിരുന്നു. അരയന്നത്തിന്റെ ഭംഗിയുള്ള ആ താറാവിന് സായിപ്പ് ഒരു ഓമനപ്പേരിട്ടിരുന്നു; മഞ്ഞുതുള്ളി.

നീലത്തടാകത്തിൽ ആ വെള്ളത്താറാവ് നീന്തിക്കളിക്കുമ്പോൾ ഗ്രാമവാസികൾ വിളിച്ചുപറയും.

''അതാ അതാ...സായിപ്പിന്റെ അരയന്നം''.

''മഞ്ഞുതുള്ളിയുടെ കാര്യം നിങ്ങൾ പ്രത്യേകം ശ്രദ്ധിക്കണം....'' സായിപ്പ് യാത്ര പുറപ്പെടുമ്പോൾ കുക്കുവിനോടും കുക്കുമേട്ടിയോടും പറഞ്ഞിരുന്നു.

# M. O. S. C. M. M. കാര്യമ്പാടി കണ്ണാശുപത്രി

## GIVESIGHT PROJECT

മലബാർ മേഖലയിൽ ആതുരശുശ്രൂഷാരംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ആദ്യകാൽവയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി. കാതോലിക്കാബാവാതിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986–ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൗജന്യമായും ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൗജന്യ ചികിത്സയ്ക്കായി ആശുപത്രിയെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് 'Give Sight' പദ്ധതി ആരംഭിച്ചത്. സന്മനസുള്ള ആരെങ്കിലും 300 രൂപാ അടച്ചാൽ സാധാരണ തിമിര ശസ്ത്രക്രിയയും 1500 രൂപാ അടച്ചാൽ ഇൻട്രാഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രക്രിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധനു ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് അധികം വരുന്ന ചെലവുകൾ ആശുപത്രിയിൽനിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കുവേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച് വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

ഉടനെ 'ഗിവ്സൈററ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കൂ.

പൂർണ്ണമായ പേരും മേൽവിലാസവും........................................ Pin Code....................

ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300 / 1500 രൂപ നിരക്കിൽ.............................................. ശസ്ത്രക്രിയയ്ക്കുള്ള.............................രൂപ M. O. / D. D. / Cheque ആയി അയയ്ക്കുന്നു. എന്റെ പേരിൽ....................അന്ധന് / അന്ധന്മാർക്ക് സൗജന്യ ശസ്ത്രക്രിയ നടത്തികൊടുപ്പാൻ അഭ്യർത്ഥിക്കുന്നു.

എന്ന് പേരും ഒപ്പും തീയതിയും.

ചെക്ക്/ഡി. ഡി./'GIVE SIGHT PROJECT' Medical Mission Eye Hospital Kariambady എന്ന പേരിൽ വേണം അയയ്ക്കേണ്ടത്.

പണം സംഭാവന ചെയ്യുന്നവർക്ക് 80 G പ്രകാരം ആദായനികുതി ഇളവു ലഭിക്കുന്നതാണ്.

അയയ്ക്കേണ്ട വിലാസം:–

Dr. P. I. Mohan M. S. (Opthal) D. O. M. S.
Director
Medical Mission Eye Hospital
Kariambadi Post
Wayanad–673 591, Kerala.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







ശമുവേൽ, രാജൻ, സുജ, കൊച്ചാലുംമൂട്ടിൽ മത്തിൽ, ബുധന്നൂർ.

സായിപ്പു പോയിക്കഴിഞ്ഞപ്പോൾ കുക്കുവിനു വലിയ സന്തോഷമായി. സായിപ്പിന്റെ വലിയ ബംഗ്ലാവിൽ തന്നെ ചോദ്യം ചെയ്യുവാൻ ആരുമില്ല. സായിപ്പിന്റെ ഭാവത്തിൽ ആയിരുന്നു കുക്കുവിന്റെ നടപ്പും എടുപ്പും. കുക്കുമേട്ടിയെക്കൊണ്ട് എല്ലാ ജോലികളും ചെയ്യിച്ച് കുക്കു സന്തോഷമായി കഴിഞ്ഞുകൂടി.

ഒരു ദിവസം കുക്കു സായിപ്പിന്റെ പൂന്തോട്ടത്തിലൂടെ, സായിപ്പിന്റെ ഭാവത്തിൽ ഉലാത്തുകയായിരുന്നു. അപ്പോൾ ചെടികളുടെ മറവിൽ എന്തോ അനങ്ങുന്നതു കണ്ടു. അനക്കം കേട്ട സ്ഥലത്തേക്കു കുക്കു ഒരേറു കൊടുത്തു. പെട്ടെന്ന് അനക്കം നിലച്ചു. ചെന്നു നോക്കിയപ്പോൾ സായിപ്പിന്റെ താറാവ് ചത്തുകിടക്കുന്നു. ഏറു കൊണ്ടത് മഞ്ഞുതുള്ളിക്കിട്ടായിരുന്നു. പാവം മഞ്ഞുതുള്ളി! കുക്കുവിന് എന്തെന്നില്ലാത്ത ദുഃഖവും ഭയവും ഉണ്ടായി. സായിപ്പ് തിരിച്ചെത്തിക്കഴിഞ്ഞാൽ താറാവിനെ കൊന്ന വിവരം അറിയും. കഠിനമായ ശിക്ഷ ഏൽക്കേണ്ടിവരികയും ചെയ്യും. ജോലിയിൽനിന്നു തന്നെ പിരിച്ചുവിടും.

മഞ്ഞുതുള്ളിയെ കൊന്നത് ആരും കണ്ടില്ലാ എന്നതു മാത്രം ആയിരുന്നു ഏക ആശ്വാസം. കുക്കു വലിയ ഒരു കുഴിയുണ്ടാക്കി മഞ്ഞുതുള്ളിയെ അതിലിട്ടുമൂടി. വലിയ തെറ്റുകൾ ചെയ്യുകയും അതിനെ മറച്ചുവച്ചുകൊണ്ട് നീതിമാൻ ചമഞ്ഞുനടക്കുകയും ചെയ്യുന്ന മനുഷ്യരെ നമുക്ക് എവിടെയും കാണാം. കുക്കുവും അങ്ങനെയുള്ള ഒരു മനുഷ്യൻ ആയിരുന്നു. താൻ ചെയ്ത പാപകർമ്മം ആരും കണ്ടില്ലെന്ന ആശ്വാസത്തോടെ ബംഗ്ലാവിലേക്കു മടങ്ങി. പതിവുപോലെ അയാൾ കുക്കുമേട്ടിയെ വിളിച്ചു.

''കക്കുമേട്ടീ....കുക്കുമേട്ടീ....ഇവിടെവാ...''

''ഉം എന്താ''

കുക്കുമേട്ടിയുടെ മറുപടികേട്ട് കുക്കു അമ്പരന്നു. ഇതിനുമുമ്പ് ഒരിക്കലും കുക്കുവിനോട് കുക്കുമേട്ടി ഇങ്ങനെ സംസാരിച്ചിട്ടില്ല.

''സായിപ്പിന്റെ താറാവ്........''

കുക്കുമേട്ടിയുടെ വിചിത്രമായ മറുപടികേട്ട് കുക്കു ഭയന്നു വിറച്ചു.

സായിപ്പിന്റെ താറാവിനെ കുക്കു എറിഞ്ഞു കൊല്ലുന്നതും കുഴിച്ചുമൂടുന്നതും കുക്കുമേട്ടി മറഞ്ഞുനിന്നു കണ്ടിരുന്നു. അതുകൊണ്ടാണ് കുക്കുവിന്റെ ചോദ്യത്തിനു കുക്കുമേട്ടി വിചിത്രമായ മറുപടി പറഞ്ഞത്.

''വേണ്ട....വേണ്ട നീ വിറകു കൊണ്ടുവരേണ്ട. ഞാൻ തന്നെ പോയി വിറകു കൊണ്ടുവരാം''. കുക്കു തനിച്ചു വിറകുകൊണ്ടുവന്നു. അല്പസമയം കഴിഞ്ഞ് ശാന്തസ്വരത്തിൽ കുക്കു കുക്കുമേട്ടിയോടു പറഞ്ഞു.

''കുക്കുമേട്ടീ....കുക്കുമേട്ടീ....'' കുറച്ചു വെള്ളം കൊണ്ടുവരൂ.

''സായിപ്പിന്റെ താറാ....''ഇത്രയുമേ കുക്കുമേട്ടി പറഞ്ഞുള്ളൂ.

''വേണ്ട വേണ്ട....ഞാൻതന്നെ വെള്ളം കൊണ്ടുവന്നുകൊള്ളാം....''

കുക്കു തനിച്ചുപോയി വെള്ളംകൊണ്ടുവന്നു. പിന്നീട് ഒരിക്കലും കുക്കു കുക്കുമേട്ടിയോട് ഒരു ജോലിയും പറഞ്ഞില്ല. കുക്കുമേട്ടി ചെയ്യേണ്ട ജോലികൾപോലും കുക്കു തനിച്ചു ചെയ്തു. ദിവസങ്ങൾ പലതു കഴിഞ്ഞു. സായിപ്പു മടങ്ങിവന്നു.

താറാവിനെ കൊന്നവിവരം കുക്കുമേട്ടി സായിപ്പിനോടു പറയാതിരിക്കുന്നതിനുവേണ്ടി അവൻ ചോദിക്കുന്നതെല്ലാം കുക്കു ചെയ്തുകൊടുക്കും. ഒരുകാലത്ത് കുക്കു ആയിരുന്നു കുക്കുമേട്ടിയുടെ യജമാനൻ. ഇപ്പോൾ കുക്കുമേട്ടി കുക്കുവിന്റെ യജമാനൻ ആയി മാറി. ദിവസം ചെല്ലുന്തോറും കുക്കുമേട്ടിമൂലം കുക്കുവിന്റെ കഷ്ടപ്പാടുകൾ വർദ്ധിച്ചുവന്നു.

ഒരുദിവസം കുക്കു ഒരു സുവിശേഷപ്രസംഗം കേട്ടു. മുടിയനായ പുത്രന്റെ തിരിച്ചുവരവിന്റെ കഥ ആയിരുന്നു പ്രസംഗവിഷയം. സുവിശേഷകന്റെ വാക്കുകൾ കുക്കുവിന്റെ ഹൃദയത്തെ ആഴമായി സ്പർശിച്ചു. പിതാവിന്റെ

സന്നിധിയിൽചെന്ന് തെററുകൾ ഏററുപറയുന്ന ധൂർത്തപുത്രൻ തൻെറ സമീപത്തു നില്ക്കുന്നതുപോലെ തോന്നി. പശ്ചാത്തപിക്കുന്ന പാപിയുടെ തെററുകൾ യേശുനാഥൻ ക്ഷമിക്കും എന്നു കേട്ടപ്പോൾ കുക്കുവിന് എന്തെന്നില്ലാത്ത ആശ്വാസം അനുഭവപ്പെട്ടു.

പിറേറദിവസം പ്രഭാതസവാരി കഴിഞ്ഞ് സായിപ്പ് ബംഗ്ലാവിൻെറ പൂമുഖത്ത് വിശ്രമിക്കയായിരുന്നു. അപ്പോൾ കുക്കു സാവധാനത്തിൽ സായിപ്പിൻെറ അടുത്തേക്കു ചെന്നു. അവൻെറ കണ്ണുകൾ നിറഞ്ഞിരുന്നു.

''നീ എന്തിനാണ് കരയുന്നത്....'' സായിപ്പു ചോദിച്ചു.

സായിപ്പിൻെറ 'മഞ്ഞുതുള്ളി' എന്ന വെള്ളത്താറാവിനെ കല്ലെറിഞ്ഞുകൊന്ന കഥ ഒന്നും മറച്ചുവയ്ക്കാതെ അവൻ പറഞ്ഞു. സായിപ്പ് അവനെ ആശ്വസിപ്പിച്ചു.

''കുക്കൂ....തെററു പററാത്ത ആരും ഇല്ല അതു മറച്ചുവെച്ചുകൊണ്ട് സത്യസന്ധൻ ആയി അഭിനയിക്കുന്നതാണ് ഏററവും വലിയ പാപം. നീ ഇത്രയും നാൾ അതു മറച്ചുവച്ചു. പക്ഷെ വൈകിയാണെങ്കിലും അതു തുറന്നു പറഞ്ഞതോടെ നിന്നിൽ എനിക്കു വിശ്വാസം വർദ്ധിച്ചു. ഞാൻ നിന്നോടു ക്ഷമിച്ചിരിക്കുന്നു....''

മനുഷ്യരുടെ മുമ്പിൽ തെററുകൾ മറച്ചുവയ്ക്കാമെങ്കിലും യേശുനാഥൻെറ മുമ്പിൽ തെററുകൾ ഒളിച്ചുവയ്ക്കാനാവില്ല ഓരോ ചെറിയ തെററു ചെയ്യുമ്പോഴും യേശുനാഥൻ കാണുന്നുവെന്ന് നീ മനസ്സിലാക്കണം. മുടിയനായ പുത്രൻെറ തെററുകൾ സ്നേഹസമ്പന്നനായ പിതാവ് ക്ഷമിച്ചു. നമ്മുടെയെല്ലാം തെററുകൾ ക്ഷമിക്കുന്ന ഒരു പിതാവ് നമുക്കുണ്ട്. വെളുത്ത നിറമുള്ള ഞാനും, കറുത്ത നിറമുള്ള നീയും സ്വർഗ്ഗീയ പിതാവിൻെറ മക്കളാണ്....''

സായിപ്പിൻെറ വാക്കുകൾ കുക്കു ശ്രദ്ധാപൂർവ്വം കേട്ടു. അന്നുമുതൽ അവൻെറ ജീവിതത്തിൽ വലിയ മാററം വന്നു. താറാവിൻെറ കഥ പറഞ്ഞ് കുക്കൂമേട്ടിക്ക് കുക്കുവിനെ ഭയപ്പെടുത്താൻ കഴിഞ്ഞില്ല കുക്കൂമേട്ടിയോട് കുക്കു കരുണയോടെ പെരുമാറി. കുക്കുവിനെ എല്ലാ കാര്യത്തിലും കുക്കൂമേട്ടി അനുസരിച്ചു. കുക്കുവിനെയും കുക്കുമേട്ടിയേയും സായിപ്പ് മക്കളെപ്പോലെ സ്നേഹിച്ചു. യജമാനൻ എന്നതിലുപരി സായിപ്പ് അവരുടെ പിതാവ് ആയി മാറി. ജോലിസമയം കഴിഞ്ഞ് അവർ ഒന്നിച്ച ഉല്ലാസസവാരി നടത്തും. വനഭംഗി ആസ്വദിക്കും. പക്ഷിത്തൂവലുകൾ ശേഖരിക്കും.

കുക്കുവും കുക്കുമേട്ടിയും സായിപ്പിൻെറ നല്ല സ്നേഹിതന്മാർ ആയിത്തീർന്നു. ദാസന്മാരോട് എന്ന നിലയിൽ ഒരിക്കലും സായിപ്പ് അവരോട് പെരുമാറിയില്ല. കുക്കുവും കുക്കുമേട്ടിയും സായിപ്പിനോടൊത്ത് സന്തോഷമായി ജീവിച്ചു.

കുഞ്ഞനുജന്മാരേ....കുഞ്ഞനുജത്തിമാരേ..

''ഞാൻ നിങ്ങളോടു കല്പിക്കുന്നതു ചെയ്താൽ നിങ്ങൾ എൻെറ സ്നേഹിതന്മാർ തന്നെ''. (വി. യോഹന്നാൻ 15:14) എന്ന് യേശുനാഥൻ അരുളിച്ചെയ്തത് ഓർമ്മിക്കുക.

യേശുനാഥൻ യജമാനനും, ഗുരുവും, വഴികാട്ടിയും, സഹയാത്രികനും അതോടൊപ്പം ഏററം വലിയ സ്നേഹിതനും ആണെന്ന സത്യം ഓർമ്മിക്കുക.

കഴിഞ്ഞ ലക്കത്തിൽ വന്ന മുഗൾ ചക്രവർത്തിയായ ബാബറിൻെറ കഥ നിങ്ങൾ വായിച്ചിരിക്കുമല്ലോ. 'മുഗൾ' എന്നതിനു പകരം 'മുകൾ' എന്നു വന്നത് അച്ചടിപ്പിശകാണ് മുകൾ അല്ല മുഗൾ ആണ് ശരി. ഈ തെററു തിരുത്തി വായിക്കുക.

ജീവിതയാത്രയിൽ തെററുകൾ പററും. വീഴ്ചകൾ സംഭവിക്കും. ഇതു സ്വാഭാവികംമാത്രം. പക്ഷെ തെററുകൾ തിരുത്തണം. വീഴ്ചയിൽനിന്ന് എണീററു മുന്നോട്ടു പോകണം. മഹാന്മാരുടെയും പുണ്യവാന്മാരുടെയും ജീവിതകഥകൾ പഠിക്കുമ്പോൾ ഒരു സത്യം നമുക്കു ബോദ്ധ്യപ്പെടും. ജീവിതയാത്രയിൽ അവർക്കും തെററുകളും വീഴ്ചകളും പററിയിട്ടുണ്ട്. പക്ഷെ അവർ വീണിടത്തു കിടക്കുക ആയിരുന്നില്ല. മുന്നോട്ട്....മുന്നോട്ട്....അതായിരുന്നു അവരുടെ മുദ്രാവാക്യം. യേശുനാഥനിൽ ആശ്രയിച്ചുകൊണ്ട് നമുക്ക് മുന്നോട്ടു പോകാം....

നന്മകൾ നേർന്നുകൊണ്ട്

സ്വന്തം കുഞ്ഞിച്ചായൻ.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



രാജു വറുഗീസ്, നെല്ലിയാടി.



സാറാമ്മ വറുഗീസ്, കലീനാ, ബോംബെ.

# ഭദ്രാസന വിഭജനവും ആദ്യകാല പള്ളികളും (iii)

വർഗീസ് ജോൺ, തോട്ടപ്പുഴ

കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ 1884 മാർച്ച് 21-നു കാലം ചെയ്തു; പാമ്പാക്കുട വലിയ പള്ളിയിൽ കബറടങ്ങി. അദ്ദേഹത്തിന് ഭദ്രാസന ഭരണത്തിൽ വലിയ താല്പര്യമില്ലായിരുന്നുവത്രേ. 1880-നോടടുത്ത് പാമ്പാക്കുടയിൽ ഒരു സുറിയാനി-മലയാളം പ്രസ്സ് സ്ഥാപിച്ച് അതിന്റെ ചുമതല വഹിച്ചുവന്നു അദ്ദേഹത്തിന്റെ കാലശേഷം തുമ്പമൺ ഭദ്രാസനം പ. പരുമല തിരുമേനിയുടെ ഭരണത്തിലായി. വൈകാതെ പുലിക്കോട്ടിൽ തിരുമേനി കൊല്ലം ഭദ്രാസനവും പരുമല തിരുമേനിയെ ഏല്പിച്ചു. കരവട്ട് ശെമവൂൻ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായ്ക്ക് കൊച്ചി ഭദ്രാസന ഭരണം ശരിയായി നിർവ്വഹിക്കാൻ കഴിഞ്ഞില്ല എന്നു പറയപ്പെടുന്നു. അദ്ദേഹം കാലം ചെയ്തപ്പോൾ (1886 ഒക്ടോബർ രണ്ട്) കൊച്ചി ഭദ്രാസനം പുലിക്കോട്ടിൽ തിരുമേനിയുടെ ഭരണത്തിലായി. ഇതിനെ തുടർന്നായിരിക്കാം അദ്ദേഹം കൊല്ലം ഭദ്രാസനം പരുമല തിരുമേനിയെ ഏല്പിച്ചത്. അങ്ങനെ തെക്കൻപ്രദേശത്തെ മൂന്നു ഭദ്രാസനങ്ങളും പരുമല തിരുമേനിയുടെ ഭരണത്തിലായി. അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ കാലം ചെയ്തതിനെ (1891 മാർച്ച് 9) തുടർന്ന് അങ്കമാലി ഭദ്രാസനം കോട്ടയം ഭദ്രാസനത്തിന്റെ കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ ഭരണത്തിലായി.

പ. പരുമല തിരുമേനി കാലം ചെയ്തതിനെ (1902 നവംബർ 2) തുടർന്ന് തെക്കൻ ഭദ്രാസനങ്ങൾ വീണ്ടും പുലിക്കോട്ടിൽ തിരുമേനിയുടെ കീഴിലായി. പരുമല തിരുമേനി ഈ മൂന്നു ഭദ്രാസനങ്ങളും ഒരുമിച്ചു ഭരിച്ചിരുന്ന കാലത്തോ (1886-1902) അതിനു ശേഷമുള്ള നാലുവർഷത്തിനകമോ ആയിരിക്കാം ഭരണസൗകര്യാർത്ഥം കൊല്ലം ഭദ്രാസനത്തിലെ ചില പള്ളികൾ നിരണം, തുമ്പമൺ ഭദ്രാസനങ്ങളിൽ ചേർത്തത്. ഏതായാലും ആദ്യത്തെ മുപ്പതു വർഷത്തിനുള്ളിൽതന്നെ തെക്കൻ ഭദ്രാസനങ്ങളിൽ ഒരു ഭദ്രാസന പുനഃസംഘടന നടന്നുവെന്നുള്ളത് സ്പഷ്ടമാണ്.

## ക്നാനായ ഭദ്രാസനം

1910 ആഗസ്റ്റ് 28 (ഓബ് 15) ഞായറാഴ്ച വാങ്ങിപ്പു പെരുന്നാൾദിവസം വടകര പള്ളിയിൽ വച്ച് മാർ ഇഗ്നാത്തിയോസ് അബ്ദുള്ളാ പാത്രിയർക്കീസ് ''തെക്കുംഭാഗ യാക്കോബായ സുറിയാനിക്കാരുടെ പള്ളി''കൾക്കുവേണ്ടി ഇടവഴീക്കൽ ഗീവർഗീസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായെ വാഴിച്ചു. 1911 സെപ്റ്റംബർ 3 (ചിങ്ങം 21)-ന് നൽകിയ സ്താത്തിക്കോൻ അനുസരിച്ച് താഴെ പറയുന്ന പതിനാല് പള്ളികളുടെ ഭരണമാണ് അദ്ദേഹത്തെ ഏല്പിച്ചത്.

(1) കോട്ടയം വി. മർത്ത്മറിയം വലിയപള്ളി
(2) രാമമംഗലം മാർ യാക്കോബ് ശ്ലീഹാപള്ളി
(3) നീലംപേരൂർ മാർ ഗീവർഗീസ് സഹദാപള്ളി
(4) പുതുശ്ശേരി മാർ ശിമവൂൻ ക്നോനാപള്ളി
(5) ചിങ്ങവനം മാർ യൂഹാനോൻ മാംദോനാപള്ളി
(6) ചിങ്ങവനം മാർ യൂഹാനോൻ മാംദോനാ-പുത്തൻപള്ളി
(7) വെളിയനാട് മാർ സ്തേപ്പാനോസ്-സഹദാപള്ളി
(8) മാന്നാർ വി. മർത്ത്മറിയം പള്ളി
(9) കല്ലിശ്ശേരി വി. മർത്ത്മറിയംപള്ളി
(10) ഇരവിപേരൂർ വി. മർത്ത്മറിയംപള്ളി
(11) കറ്റോട് വി. മർത്ത്മറിയംപള്ളി
(12) തുരുത്തിക്കാട് മാർയൂഹാനോൻശ്ലീഹാപള്ളി
(13) റാന്നി മാർ തോമ്മാ ശ്ലീഹാ വലിയപള്ളി
(14) ഐത്തല മാർ കുറിയാക്കോസ് സഹദാപള്ളി

ഈ ഭദ്രാസനരൂപീകരണത്തിന് (1910) മുമ്പ് ആറു പള്ളികൾ (No 1, 3, 4, 5, 6, 7) കോട്ടയം ഭദ്രാസനത്തിലും നാലു പള്ളികൾ (8, 10, 11, 12) നിരണം ഭദ്രാസനത്തിലും മൂന്നു പള്ളികൾ (9, 13, 14) തുമ്പമൺ ഭദ്രാസനത്തിലും ഒരു പള്ളി (No. 2) കണ്ടനാട് ഭദ്രാസനത്തിലും ആയിരുന്നു. കല്ലിശ്ശേരി പള്ളി (No 9) ആദ്യം കൊല്ലം ഭദ്രാസനത്തിലായിരുന്നുവെന്ന് നേരത്തെ സൂചിപ്പിച്ചിട്ടുണ്ടല്ലോ. എട്ടു പള്ളികൾ (1, 2, 3, 4, 7, 9, 12, 13) 1876-നു മുമ്പും ആറു പള്ളികൾ (5, 6, 8, 10, 11, 14) 1876-1910 കാലത്ത് സ്ഥാപിച്ചവയാണ്. (ഇവ കൂടാതെ വെളിയനാട് സെന്റ്ജോർജ് മിഷ്യൻ പള്ളിയും (1897)സ്ഥാപിക്കപ്പെട്ടിട്ടുണ്ട്).

മലങ്കരയിൽ പിന്നീടു രൂപംകൊണ്ടത് മലബാർ ഭദ്രാസനമാണ്. പുരാതന പള്ളികളൊന്നും ഈ ഭദ്രാസനത്തിൽ ഉൾപ്പെട്ടിരുന്നില്ല. മലബാർ ഭദ്രാസനത്തിന്റേതു സമീപകാലമായതുകൊണ്ട് ഇവിടെ പരാമർശിക്കുന്നില്ല.

Sources of Reference.

(i) നൂറുവർഷം പഴക്കമുള്ള ഒരു കയ്യെഴുത്തു ഗ്രന്ഥം.

(ii) Seminary Case (Book Vol.III (1889)

(iii) കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ സ്താത്തിക്കോൻ (സുറിയാനി)-1877 മേടം 23. (പാമ്പാക്കുട കോനാട്ട് ലൈബ്രറി)

(iv) ഇടവഴീക്കൽ ഗീവർഗീസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ സ്താത്തി

# A Resume of the National Seminar on 'Modernism, Post Modernism and Future'

**By. Dr. D. NESY**

A National Seminar on 'Modernism, Post-Modernism and Future' organised by the Christian Study Centre for Cultural and Social Change, University Senate Chamber, Thiruvananthapuram.

The Seminar began with a silent prayer. The Director of the Centre, Prof. Joseph K. Alexander weicomed the gathering. Introducing the topic of the Seminar. Prof. Alexander pointed out that the evolution of Modernism has brought in new types of exploitation of the Capitalists and Multinational Corporations, Post-modernism which resulted from the enquiries of science and psychology questions the very basis of Modernism. Hence we must have a better society devoid of exploitation which gives maximum freedom for the individual to develop his own self and faculties.

Dr. J. V. Vilanilam, the Vice-Chancellor of the Kerala University in his inaugural address spelt out the differences between Modernism and Post-modernism. He pointed out that Post-modernism poses many problems, eg. nuclear disaster, environmental problems, genetic engineering, women's entry inio the ecclesiastical order etc. He felt that the future is not very bright because of fundamentalism and personal terrorism getting stronger holds. Therefore he called for a major psychic Perestroika in the minds of the people, a type of Christian Confession as a panacia for the ills of Post-Modernism.

The Chairman of the session, Dr. A. S. Narayana Pillai in his remarks held that Orthodoxy is not simply present in religion and social customs but in sciences also. Every age thinks to be more modern than the previous one. Immanuel Kant in the 18th cent. changed our view of scientific understanding of things. In the 20th cent. Einstian changed the whole concept of science through his conclusion that matter is totally energy. Therefore he posed again the question what is the real nature of the world in which we live and called for the realisation of the Truths (Satyasya Satyam) without which man's understanding will be partial.

This followed the key-note address by His Grece Dr Paulose Mar Gregorios of Delhi. The paper was titled 'Modern; Post-Modern and the furture of Humanity, Nostalgia for the Unattainable'. Introducing the term of postmodernity, he pointed out that its basic mood is nostalgia for the unattainable, a sick craving on the part of the western humanity to conquer the truth and to make oneself master of it.

The concept of Modernity was explained as the repudiation of the Transcendent as the Unifying principle and its replacement by human rationality as sovereign and as the new Unifying principle of all experience. Modernism repudiates all external authority outside of human reason whether it is religion or tradition. But at the same time human-auntonomy and severeignty have subjected to together trappings of the modern science, philosophy, literature etc. The modern Englightenment is marked by modern science/ Technology, the urban industrial society, the Marxist attempt to reconstruct society

ക്കോൻ (സുറിയാനി)–1911 ചിങ്ങം 21 (ചിങ്ങവനം മാർ അപ്രേം സെമിനാരി)

(v) ഇടവഴിക്കൽ ഫീലിപ്പോസ് കോറെപ്പിസ്കോപ്പാ, സഭാ പഞ്ചാംഗം–1873

(vi) വാകത്താനം ഗീവർഗീസ് റമ്പാൻ, മലങ്കര ഇടവക പഞ്ചാംഗം–1907 & 1908

(vii) The Resurgent The Knanaya Church-1980.

(viii) മാർത്തോമ്മാ സഭാ ഡയറക്ടറി

(ix) തൊഴിയൂർ സെൻറ് ജോർജ്ജ് ഭദ്രാസന ദൈവാലയ കൂദാശ സ്മരണിക–1989.

(x) പൗരസ്ത്യ കാതോലിക്കേറ്റ് വ്യവസ്ഥാപന മലങ്കരനിധി–1100 (1935)

—o—

and the positivist / linguistic / discourse endeavour to capture the truth in words, all based on the affirmation of the autonomy of the human individual and his capacity to know, shape and order the world.

---

## 'കാക്കകളെ വിചാരിപ്പിൻ....'

(12–ാം പേജിൽനിന്നും തുടർച്ച)

എന്നാൽ വീടു പൂശി ഏറെ നാൾ ആശുപത്രിയിൽ ചികിൽസ കഴിഞ്ഞ് മടങ്ങിയെത്തിയ മിനിമോൾ രണ്ടു ദിവസം കാക്കയെ കണ്ടില്ല. എന്തു ചെയ്യാം—ഇന്നലെ ഊണുമുറിയിൽ വന്ന കാക്കകളുടെ മനസിനെക്കുറിച്ച് വളരെ വൈകിയാണ് മിനിമോൾ ഓർത്തത്. ഒന്നും കൊടുത്തില്ലല്ലൊ.

പക്ഷേ ഇന്ന് ഞായറാഴ്ച പള്ളിയിൽനിന്നും തിരിച്ചെത്തിയ മിനിമോൾ ആദ്യം കണ്ടത് മുററത്തിരിക്കുന്ന കാക്കയെ ആണ്. ഒന്നുമാത്രം, ഒരേ ഒരു കാക്ക!

ഓടിവന്ന് ഫ്രിഡ്ജു തുറന്ന് തണുത്ത ചോറെടുത്ത് മുററത്തു വിതറുമ്പോൾ മിനിമോൾ ഉച്ചത്തിൽ വിളിച്ചു 'കാ....കാ.... രണ്ടു മൂന്നു കാക്കകൾ കൂടെ വന്നു. ഏറെ നാളുകൾക്കു ശേഷമാണല്ലൊ മിനിമോൾ വിളിക്കുന്നത്. കാക്കകൾ ചുണ്ടുകൾകൊണ്ട് ചോററ് കഴിക്കുന്നതു കണ്ടുനിന്ന മിനിമോൾക്ക് പക്ഷേ ഏറെ സന്തോഷിപ്പിക്കാനായില്ല.

ഇന്നലെ വന്ന കാക്കയ്ക്ക് വിശന്നിരുന്ന കുഞ്ഞുങ്ങൾ ഉണ്ടായിരുന്നോ? അവയ്ക്ക് എന്തെങ്കിലും കിട്ടിയോ?

മനസിനെ ഉയരങ്ങളിലേക്കു ഉയർത്തിയപ്പോൾ പണ്ട് മലയുടെ മുകളിൽവെച്ച് യേശുമിശിഹാതമ്പുരാൻ കല്പിച്ചതോർത്തു – ഗിരിപ്രഭാഷണത്തിലെ തിരുമൊഴികളിൽ ഒന്ന്!

'ആകാശത്തിലെ പറവകളെ നോക്കുവിൻ. അവ വിതക്കുന്നില്ല, കൊയ്യുന്നില്ല, കളപ്പുരയിൽ കൂട്ടിവെക്കുന്നതുമില്ല. എങ്കിലും സ്വർഗസ്ഥനായ നിങ്ങളുടെ പിതാവ് അവയെ പുലർത്തുന്നു" വി. മത്തായി. 6: 26.

ദാവീദും പായുന്നുവല്ലൊ—

'അവൻ മൃഗങ്ങൾക്കും കരയുന്ന കാക്കക്കുഞ്ഞുങ്ങൾക്കും അതതിന്റെ ആഹാരം കൊടുക്കുന്നു (സങ്കീ. 147: 9)

പൊത്തൻപുറത്തെ പറവകളെ പുലർത്താൻ പാമ്പാടി തിരുമേനിയിലൂടെ സ്വർഗസ്ഥപിതാവിനു കഴിഞ്ഞു.

ഇന്നും ഇങ്ങനെഒക്കെയുള്ളവരെ ദൈവത്തിന് ആവശ്യമുണ്ട്.

കൂട്ടുകാരേ! കാക്കകളെ മറക്കരുതേ!

ഏലിയാവിന് അപ്പം കൊടുത്ത കാക്കയെ ഒന്നും കൊടുക്കാതെ ഓടിക്കരുതേ!



Post–modern is post-enlightenment in which all rules and conventions are repudiated. It is a creativity that springs from excess of energy. The relevance of Existentialism vanished and the focus returned to objective structuralism where De Saussurc and Levi-strass emphasised the spoken word or discourse, Deconstruction (Derrida) set in which wanted to go even further back behind the basic unit of sound to meaning, a going back to the question of the subjective as the truth.

Scholastic philosophical modes of thinking had proved to be strile and unproductive. The Marxist ideology is also seen a shot through totalitarianism and corruption. Something new has to be tried The Apollonian or rational / harmonies has failed. only the Dionysian which operated from joyful abandon on to the libidinal energy would do. The post-modernists are after a libidinal political economy. Almost all the institution of the Socio - political-economical structure of the present society are meant to rein in the urestricted play of the instincts The Reality-principle as domineering control by rationality, the control of libido and its drives and instincts is not exercised

In such a situation, His Grace recommends the Eastern way of thinking. Chinese or Indian The rich Indian heritage is posted as an alternative to the western way of thinking and experience. The heritage of the Veda, the Buddhist, the Jaina, the Samkhya and Yoga, and Mahabharata will place man in a more previleged position to look at the antiques of western thought with a sense of detachment and wonder.

The afternoon session began with the paper of Dr. V. George Mathew on 'Psychological Aspects of Social Change'. The paper tries to analyse the concept of gunes and these are shown to have a bearing on social change with rajoguna people who are people with high motivation. activity and planning, moving from one places to another. The presenter is of the opinion that with the advancement of modern technology for weather control and increased travel, temperamental differences would be reduced, humanity will become more sattwik and human beings will be more integrative and aesthetic with diminishing of differences in sciences, religion, art etc.

# പരുമലപള്ളി വിപുലീകരണം

എം. എം. മാത്യു, ഡയറക്ടർ, ഓർത്തഡോക്സ് സഭ എൻജിനിയറിങ്ങ് വിഭാഗം



പരുമല പള്ളിയിൽ ആരാധകരുടെ എണ്ണം നാൾക്കുനാൾ വർദ്ധിച്ചുവരുന്നു. ഇപ്പോൾ ഒരു സാധാരണ വെള്ളിയാഴ്ചയോ ഞായറാഴ്ചയോ 2000–2500 ആളുകൾ ആരാധനയിൽ പങ്കുചേരാൻ വന്നുചേരുന്നു. വിശേഷ ദിവസങ്ങളിലും പെരുനാളിനും ഇതിലും എത്രയോ അധികം! ഈ സ്ഥിതിവിശേഷത്തിന് എങ്ങനെ പരിഹാരം കാണണമെന്ന് നാളുകളായി ആലോചിക്കുന്നു.

നിലവിലുള്ള പള്ളിയുടെ മദ്ബഹാ പരിശുദ്ധ പരുമല തിരുമേനിയാണ് 1895 ജനുവരി 27–ാം തീയതി വി. പത്രോസ്, പൗലോസ് ശ്ലീഹന്മാരുടെ നാമധേയത്തിൽ പ്രതിഷ്ഠിച്ച് താൽക്കാലിക കൂദാശ ചെയ്ത് ശുശ്രൂഷ ആരംഭിച്ചത്. തദവസരത്തിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്ന്യാസ്യോസും സന്നിഹിതനായിരുന്നു.

250 പേരെ മാത്രം ഉൾക്കൊള്ളുവാൻ പര്യാപ്തമായിരുന്ന ഈ ദേവാലയം 1935-36 കാലഘട്ടത്തിൽ അന്നത്തെ നിരണം ഭദ്രാസനാധിപനായിരുന്ന (പിന്നീട് റീത്ത് പ്രസ്ഥാനത്തിൽ ചേർന്ന) ജോസഫ് മാർ സേവേറിയോസ് ഏകദേശം 50 അടി പടിഞ്ഞാറോട്ട് വികസിപ്പിച്ച് പള്ളിക്ക് ഒരു മുഖപ്പ് പണിയിച്ച് ഇന്നു കാണുന്ന രൂപത്തിലാക്കി. 1965–ൽ കബർ മുറിയും അതിനോടു ചേർന്നുള്ള ഹാളും പണി തീർത്തു.

പരുമല തിരുമേനി ആരാധന നടത്തിയിരുന്ന ഇന്നത്തെ പള്ളി അതേപടി നിലനിറുത്തി സമീപത്ത് ബഹുത്തായ മറെറാരു ദേവാലയം പണിയുകയെന്നുള്ളതാണ് ചിലരുടെ ചിന്താഗതി എന്നാൽ ഈ നിർദ്ദേശത്തിന് പല ന്യൂനതകൾ ഉണ്ട്. വി. കുർബാനയ്ക്കുശേഷം പരിശുദ്ധന്റെ കബറിങ്കൽ ധൂപം വയ്ക്കുകയെന്നുള്ളത് അത്യന്താപേക്ഷിതമാണ്. അതിനായി പുതിയ ദേവാലയത്തിൽനിന്നും കബറിങ്കലേക്ക് വരുകയെന്നുള്ളത് പ്രത്യേകിച്ച് മഴക്കാലത്ത് പ്രയാസമായിരിക്കും. വലിയ ദേവാലയത്തിൽ ആരാധന നടന്നുകൊണ്ടിരിക്കുമ്പോൾ പഴയ ദേവാലയത്തിൽ കുറേ പേർ കൂടിയിരിക്കുമെന്നുള്ളത് അരോചകമാണ്. അനേകർ പരിശുദ്ധന്റെ ദേവാലയത്തിൽവച്ച് മാമോദീസാ, വിവാഹം എന്നിവ നടത്തുന്നത് പാവനമായി കരുതുന്നു. വേറൊരു ദേവാലയത്തിലാണ് ഇതു നിർവഹിക്കപ്പെടുന്നതെങ്കിൽ ഈ ആഗ്രഹത്തിന് പ്രസക്തിയില്ലാതെ വരുന്നു. ഇതിന് എല്ലാററിനും പുറമെ ഇപ്പോഴത്തെ മദ്ബഹായുടെ മുകൾഭാഗം പൊട്ടി വിണ്ടുകീറിയിരിക്കയാണ്. കാലക്രമേണ എന്തും സംഭവിക്കാം. ഈ സാഹചര്യങ്ങളിൽ ഇപ്പോഴത്തെ ദേവാലയത്തിന് വേണ്ട ഭേദഗതി വരുത്തി വിപുലീകരിക്കയെന്നുള്ളതാണ് ഏററവും ഉത്തമമായ നടപടി.

വിപുലീകരണം എന്നുള്ളത് ലോകത്തെമ്പാടുമുള്ള ദേവാലയങ്ങൾക്ക് നേരിടേണ്ടിവരുന്ന ഒരു

---

Dr D Nesy in her paper 'Future Perspective of Philosophy' tried to envisage the type of philosophy and philosophical problems for the future mankind. The presenter emphasised points such as the distinction between knowledge and wisdom, comprehensive nature of philosophy and the humanistic character of philosophy. The future philosophising is called upon to concentrate on philosophy as Sophiology, the science of the investigation of the systems of wisdom.

(Continued)

പ്രശ്നമാണ്. പുരാതന ദേവാലയം പുതിയ ദേവാലയത്തിന്റെ ഒരു ചാപ്പലായി രൂപാന്തരപ്പെടുത്തി വിപുലീകരിക്ക എന്നുള്ളതാണ് ചില സ്ഥലങ്ങളിൽ അവലംബിച്ചിട്ടുള്ളത്. വേളാങ്കണ്ണിയിൽ നേരേ എതിർദിശിയിലേക്ക് ഒരു വലിയ ദേവാലയം നിർമ്മിച്ച് മദ്ബഹാകൾ പുരാതന നൂതന ദേവാലയങ്ങൾക്ക് മദ്ധ്യേ വരത്തക്ക സ്ഥിതിയിലാക്കി. എന്നാൽ ഓർത്തഡോക്സ് സഭയിൽ മദ്ബഹാ കിഴക്കു ദിശയിൽ വരണമെന്ന് നിർബന്ധമുള്ളതുകൊണ്ട് ഈവിധമായ വികാസങ്ങൾക്ക് നിർവാഹമില്ല. പരുമലയിൽ ഇപ്പോഴത്തെ മദ്ബഹായും കബറും പരിശുദ്ധന്റെ മുറികളും അതേപടി നിലനിറുത്തണമെങ്കിൽ തെക്കോട്ടും പടിഞ്ഞാറോട്ടും വികസിപ്പിക്കുക എന്നുള്ളതാണ് പരിഹാരമാർഗ്ഗം.

ലോകപ്രസിദ്ധ വാസ്തുശില്പിയായ ചാൾസ് കൊറിയ (ബോംബെ) 1988–ൽ പരുമല പള്ളിയുടെ വിപുലീകരണത്തിന്റെ രൂപകല്പന ചുമതല ഏറ്റെടുത്തു. പ്രാരംഭപഠനങ്ങൾക്കായി അദ്ദേഹം കേരളത്തിലെ പ്രധാന ദേവാലയങ്ങൾക്ക് പുറമെ ഈജിപ്റ്റിലെ ചില കോപ്റ്റിക്ക് ദേവാലയങ്ങളും സന്ദർശിക്കയും ഇതു സംബന്ധിച്ച് പല പുസ്തകങ്ങൾ വായിക്കയും പഠനങ്ങൾ നടത്തുകയും ചെയ്തു. സഭയുടെ വിശ്വാസം, ആരാധനാപാരമ്പര്യം, ആചാരം, അഭിലാഷം എന്നിവയെ കുറിച്ചും, പരുമല പള്ളിയുടെ പ്രത്യേക സാഹചര്യങ്ങളേയും ആവശ്യങ്ങളേയും കുറിച്ചും അദ്ദേഹത്തെ വിശദമായി മനസിലാക്കി. സഭാപിതാക്കന്മാരും നേതാക്കന്മാരുമായി പലവട്ടം ചർച്ചകൾ നടത്തി.

പല രൂപരേഖകൾ ഉണ്ടാക്കിയതിനുശേഷം 1990–ൽ ഒരു മാതൃക പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് മുമ്പാകെ അവതരിപ്പിച്ചു. ചെറിയ മാറ്റങ്ങളോടെ സുന്നഹദോസ് അത് അംഗീകരിച്ചു. അതനുസരിച്ച് വിശദമായ ഘടന രൂപകല്പന (Structural design) ആരംഭിച്ചു. എന്നാൽ ഇതിന്റെ രൂപഘടന അത്ര സുദൃഢമല്ലെന്നും മേൽക്കൂര മുഴുവൻ തുടർച്ചയായി കോൺക്രീറ്റ് ചെയ്യേണ്ടതുകൊണ്ട് ചിലവു വളരെ കൂടുമെന്നും മനസിലായി. അതുകൊണ്ട് തടിയും ഓടും മേൽക്കൂരയുള്ള തനി കേരളീയ രീതിയിൽ ഒരു മാതൃക പരീക്ഷിച്ചു. തടി നൂറ്റാണ്ടുകളോളം കേട് കൂടാതെ നിൽക്കുകയെന്നുള്ളത് പ്രയാസമാണെന്നുള്ളതിനു പുറമെ ജനങ്ങൾ ആഗ്രഹിക്കുന്ന വലിപ്പവും പ്രൗഢിയും ഉണ്ടാകാൻ പ്രയാസമാണെന്നു കണ്ടതിനാൽ ഈ മാതൃകയും ഉപേക്ഷിക്കേണ്ടിവന്നു.

പിന്നെയും പല പരീക്ഷണങ്ങൾക്കുശേഷം 1993–ൽ കൊറിയാ തന്നെ സുന്നഹദോസ് മുമ്പാകെ മേൽക്കൂര ആകമാന രീതിയിൽ കോൺക്രീറ്റിൽ നിർമ്മിക്കുന്നതിനുള്ള ഒരു മാതൃക അവതരിപ്പിക്കയും ചർച്ചകൾക്കു ശേഷം അത് അംഗീകരിക്കപ്പെടുകയും ചെയ്തു. തദനുസരണം വിശദമായ ഘടന രൂപകല്പന നടത്തി പ്രവർത്തിമണ്ഡലത്തിലേക്ക് വന്നിരിക്കയാണ്. ഇതാണ് മുകളിൽ കൊടുത്തിരിക്കുന്ന പ്ളാൻ.

ഈ രൂപകല്പന അനുസരിച്ച് കബറിടവും, അതിനോടു ചേർന്ന ഹാളും, വടക്കുവശത്തെ മുറികളും ഇപ്പോഴത്തെ മദ്ബഹായും അതേപടി നിലനിർത്തികൊണ്ട് വിസ്തൃതമായ ഒരു മദ്ധ്യ മദ്ബഹായും അതിനോടു ചേർന്ന് തെക്കുവശത്ത് വേറൊരു മദ്ബഹായും കൂട്ടിചേർത്ത് ദേവാലയം തെക്കോട്ട് വിപുലീകരിക്കും. ജനങ്ങൾ നിൽക്കുന്ന പ്രാകാരം ഏകദേശം 30 മീറ്റർ (100 അടി) സമചതുരമായിരിക്കും. ആരാധകർ മദ്ബഹായിൽ നിന്നും എത്രയും സമീപത്ത് ആയിരിക്കണം എന്നതുകൊണ്ടാണ് നീളം – പരിമിതപ്പെടുത്തിയിരിക്കുന്നത്. മദ്ബഹാകളും മദ്ധ്യപ്രാകാരവും തെക്കും, പടിഞ്ഞാറും വൃത്താംശത്തിലുള്ള പൂമുഖങ്ങളും ചേർന്ന് കബറിടഭാഗം ഒഴികെയുള്ള ദേവാലയങ്ങളും വൃത്താകൃതി പ്രാപിക്കുന്നു. 2000 പേരക്ക് സുഖമായി ദേവാലയത്തിന് ഉള്ളിലിരുന്ന് ആരാധനയിൽ സംബന്ധിക്കാം. ഇതിനു പുറമെ തെക്കും പടിഞ്ഞാറുമുള്ള ഭിത്തികളിലെ വാതായാനങ്ങൾ പൂർണ്ണമായി തുറക്കുന്ന വിധത്തിലായിരിക്കുന്നതുകൊണ്ട് പൂമുഖങ്ങളിലും മുറ്റത്തു നിൽക്കുന്നവർക്കുംപോലും മദ്ബഹാകളുടെ വീക്ഷണം കിട്ടുന്നതാണ്. പള്ളി അകത്തുനിന്നുതന്നെ കബറിടവും പരിശുദ്ധന്റെ മുറിയും കാണാവുന്നതാണ്.

ദേവാലയത്തിന്റെ മേൽക്കൂട്, നടുഭാഗത്ത് 17 മീറ്റർ (57 അടി) ഉയരത്തിൽനിന്നും ഭിത്തിഭാഗത്ത് 4 ½ മീറ്റർ (15 അടി വരത്തക്ക വിധത്തിൽ കമാനാകൃതിയിലുള്ള കോൺക്രീറ്റ് ആയിരിക്കും. 11 മീറ്റർ (37 അടി) ഉയരമുള്ള നാല് സ്തൂപങ്ങളാണ് പ്രധാനമായും മേൽക്കൂട് താങ്ങി നിറുത്തുന്നത്. സ്തൂപങ്ങൾ ദേവാലയത്തിന് വ്യക്തിത്വവും ഉൽകൃഷ്ഠതയും പ്രദാനം ചെയ്യുന്നതിനു പുറമെ സഭയുടെ അടിസ്ഥാനമായ നാലു സുവിശേഷങ്ങളുടെ പ്രതീകങ്ങളും ആണ്. മദ്ബഹായുടെ മേൽക്കൂര ഭാഗത്തിന് 20 മീറ്റർ (67 അടി) ഉയരം ഉണ്ടായിരിക്കും. ദേവാലയത്തെ പ്രകാശമാനമാക്കുന്നത് മേൽക്കൂരയിലുള്ള മൂന്ന് വലിയ ജാലകങ്ങൾ വഴിയാണ്.

സഭയുടെ പാരമ്പര്യത്തിനും ആചാരങ്ങൾക്കും അനുസരണമായി, പരുമല പള്ളിയുടെ പ്രത്യേകതകളും ആവശ്യങ്ങളും പരിഗണിച്ച് അതിസൂക്ഷ്മതയോടാണ് ഓരോ ഘടകവും സംവിധാനം ചെയ്തിരിക്കുന്നത്. ഒരേ സമയത്തു തന്നെ 25 ശിശുക്കളെ ജ്ഞാനസ്നാനം ചെയ്യുന്നതിന് എടുത്തുകൊണ്ട് നിൽക്കുന്നതിനും മാമോദീസാ തൊട്ടി ദേവാലയത്തിന്റെ എല്ലാ ഭാഗത്തുനിന്നും കാണുന്നതിനും സാധിക്കും. സഭയിലെ എല്ലാ പിതാക്കന്മാരും അനേകം വൈദികരും ഒത്തുചേർന്ന് നിർവഹിക്കേണ്ട മേൽപട്ടസ്ഥാനാരോഹണശുശ്രൂഷ മുതലായവ സുഗമമായി നടത്തത്തക്ക വിധത്തിലാണ് വിശാലമായ മദ്ബഹാ സമുച്ചയം ആസൂത്രണം ചെയ്തിരിക്കുന്നത്. പള്ളിയിലെ

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| പാഠം 58 | പാഠം 64 |
|---|---|
| 2 തിമൊഥിയോസ്, തീത്തോസ്, ഫിലേമോൻ | വെളിപാട് (8–15) പ്രവേശന ഫാറം |
| വിജയിയുടെ പേരും വിലാസവും | പേര്: |
| പേര്: കെ. സി. എലിസബേത്ത് | വിലാസം: |
| വിലാസം: H. B. 117, ''ശിഖ'' പനമ്പിള്ളിനഗർ, കൊച്ചി–36 | ഭദ്രാസനം: |
| ഭദ്രാസനം: കുന്നംകുളം | രജി: നമ്പർ: |
| രജി. നമ്പർ 8466 | ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട. |

## പാഠം 58. തിമൊഥിയോസ്, തീത്തോസ്, ഫിലേമോൻ

1. പൂർവ്വന്മാരുടെ ദൃഷ്ടാന്തം അനുസരിച്ചു നിർമ്മല മന:സ്സാക്ഷിയോടെ ആരാധിക്കുന്നു — 2 തിമൊ: 1:4
2. തിമൊഥെയോസ് — 1:4
3. പൗലോസ് — 1:6
4. പ്രസംഗി, ഉപദേഷ്ടാവ്, അപ്പൊസ്തലൻ — 1:11
5. ഒനേസിഫോറസ് — 1:18
6. അദ്ധ്വാനിക്കുന്ന കൃഷിക്കാരൻ — 2:6
7. അർബുദം — 2:17
8. അനീതി വിട്ടകലുന്നവർ — 2:19
9. ക്രിസ്തു യേശുവിൽ ഭക്തിയോടെ ജീവിപ്പാൻ മനസ്സുള്ളവർക്ക് — 3:12
10. തിമൊഥെയോസ് — 3:14
11. പുതപ്പ്, പുസ്തകങ്ങൾ, ചർമ്മലിഖിതങ്ങൾ — 4:13
12. സകല ദുഷ്പ്രവർത്തിയിൽനിന്നും വിടുവിക്കപ്പെടണം — 4:18
13. തീത്തൊസ് — തീത്തോസ് 1:4
14. ദുർന്നടപ്പിന്റെ ശ്രുതിയോ, അനുസരണക്കേടോ ഇല്ലാത്ത വിശ്വാസികൾ — 1:6
15. വിശ്വാസം, സ്നേഹം, സഹിഷ്ണത — 2:2
16. സൽപ്രവർത്തികൾക്കു മാതൃകയാകുക — 2:7
17. ആരെക്കൊണ്ടും ദൂഷണം പറയാതെയും കലഹിക്കാതെയും, ശാന്തരായി സൗമ്യത കാണിക്കുക — 3:2
18. ഫിലേമോൻ — ഫിലേ. 1:2
19. ഒനേസിമൊസ് — ,, 1:12
20. ഫിലേമോൻ — ,, 1:22

പുരാതനമായ മണിയുടെ നാദം എങ്ങും പ്രസരിക്കത്തക്കവിധത്തിൽദേവാലയത്തിന്റെ ഘടനയുടെ ഭാഗമായിതന്നെ ഒരു മണിമാളിക ഉണ്ടായിരിക്കും.

അസംഫിവാരവും, കോൺക്രീററ് ചട്ടക്കൂടും മാത്രമാണ് ഇപ്പോൾ കരാർ കൊടുത്ത് പണി ആരംഭിക്കുന്നത്. ഇത് പൂർത്തിയാകുന്നതിന് ഏകദേശം 18 മാസം വേണ്ടിവരും. ഈ പണി പുരോഗമിക്കുന്നതനുസരിച്ച് ഭിത്തി, കൊത്തുപണികൾ, വാതലുകളുടെ തടിപണി, താരവിരിപ്പ്, ഫിനിഷുകൾ, അലങ്കാരങ്ങൾ, ധ്വനിനിയന്ത്രണം മുതലായവ ചാൾസ് കൊറിയായുടെ തന്നെ രൂപകല്പന അനുസരിച്ച് മുമ്പോട്ട് കൊണ്ടുപോകുന്നതാണ്. 1997 നവംബറിലെ പെരുന്നാളിനു മുൻപായി എല്ലാ പണികളും പൂർത്തിയാക്കണമെന്നാണ് ഉദ്ദേശിക്കുന്നത്. 

## പാഠം 64 വെളിപാട് [8–15]

1. ദൈവസന്നിധിയിൽ ധൂപവർഗ്ഗത്തിന്റെ പുകയോടൊപ്പം എത്തിയത് എന്ത്.
2. ആകാശത്തുനിന്നു വീണ നക്ഷത്രത്തിന്റെ പേരെന്ത്
3. കഴുകു വിളിച്ചു പറഞ്ഞതെന്താണ്
4. വെട്ടുക്കിളി ശല്ല്യം ചെയ്യാത്ത മനുഷ്യർ ആര്
5. മനുഷ്യർ മരണം അന്വേഷിക്കുന്നതെപ്പോൾ
6. വെട്ടുക്കിളിയുടെ രാജാവ് ആര്
7. മഹാ നദിയേത്
8. ബലവാനായ ദൂതന്റെ വസ്ത്രം എന്ത്
9. വായിൽ തേൻപോലെ മാധുര്യം എപ്പോഴുണ്ടായി
10. ആരെയെല്ലാം അളക്കുവാനാണ് അളവുകോൽ ലഭിച്ചത്

11 മഹാനഗരത്തിന്റെ ആത്മീയ പേരുകൾ
12 മൂപ്പന്മാരുടെ പ്രാർത്ഥനാ സമയം എന്തു സംഭവിച്ചു
13 മഹാസർപ്പവുമായി യുദ്ധത്തിലായവർ ആര്
14 മഹാസർപ്പത്തെ ജയിക്കുവാനുള്ള ശക്തി എവിടെ നിന്ന്
15 ജീവപുസ്തകം ആരുടേത്
16 സീയോൻ മലയിൽ കണ്ടവരുടെമേൽ ആരുടെയെല്ലാം നാമങ്ങൾ ഉണ്ടായിരുന്നു
17 ആകാശമദ്ധ്യേ പറക്കുന്ന ദൂതന്റെ കൈവശമുള്ള സുവിശേഷം ഏത്
18 ഭാഗ്യവാന്മാരായ മൃതന്മാർ ആരാണ്
19 സ്വർഗ്ഗത്തിലെ സാക്ഷ്യകൂടാരം ഏത്
20 ദൈവാലയം പുകകൊണ്ടു നിറയുവാൻ കാരണം എന്ത്

പാഠം 58—ന്റെ ഉത്തരം വിജയിയുടെ പേരും വിലാസവും ശരിയായി ഉത്തരം അയച്ചു തന്നവരുടെ പേരും താഴെ ചേർക്കുന്നു.

കഴിഞ്ഞ പാഠത്തിലും അച്ചടി പിശകു വരുകയുണ്ടായി. നിർവ്യാജ വിശ്വാസത്തിന്റെ ഉടമസ്ഥൻ എന്നത് ഉടമസ്ഥർ' എന്നായിപ്പോയി. 17-ാം ചോദ്യത്തിൽ ഓർമ്മപ്പെടുത്തേണ്ടത് എന്നത് 'ഭയപ്പെടുത്തേണ്ടത്'' എന്നതുമായി. ചോദ്യം ചിലരെ ഭയപ്പെടുത്തി. ചിലർ ചോദ്യകർത്താവിനേയും. പാഠം നന്നായി പഠിച്ചിട്ടാണ് ചോദ്യം ഇടുന്നത്. അച്ചടി പിശക് ക്ഷമിക്കുമല്ലോ.

അല്പം കൂടെ പ്രാർത്ഥനയോടും ശ്രദ്ധയോടും പഠിക്കേണ്ട ഭാഗമാണല്ലോ വെളിപാടു പുസ്തകം. പല പ്രാവശ്യം വായിച്ചാൽ മനസിലാക്കുവാൻ സാധിക്കും. പ്രാർത്ഥനയോടെയെങ്കിൽ കൂടുതൽ എളുപ്പമാകും. പഠനത്തിലും വായനയിലും അപരിചിതമായ ഈ പുസ്തകം കൂടുതൽ ശ്രദ്ധയോടെ പഠിക്കുക.

വിദ്യാഭ്യാസത്തിന്റെ പുതിയ വർഷം ആരംഭിക്കുന്നു. സമാധാന പൂർണ്ണമായിരിക്കുവാൻ പ്രത്യേകം പ്രാർത്ഥിക്കുക. ജൂണിൽ ആരംഭിക്കുന്ന ശ്ളീഹാ നോമ്പ് ശ്ളീഹന്മാരോടു മാത്രമല്ല എല്ലാ പരിശുദ്ധന്മാരോടും മദ്ധ്യസ്ഥത യാചിക്കുവാനുള്ള അവസരമായി കാണുക. മൂന്നു നോമ്പും വലിയ നോമ്പും മാത്രം നോക്കുന്ന പതിവുനിർത്തി കല്പിച്ചിരിക്കുന്ന നോമ്പുകളും ആചരിക്കുക. പ്രത്യേക നോമ്പുകൾ നോക്കേണ്ട സാഹചര്യം ഉണ്ടായാലും ഇതിനെ തള്ളിക്കളയാതിരിക്കുക.

മദ്ധ്യസ്ഥന്മാരോടുള്ള പ്രാർത്ഥന നമ്മേ പ്രാർത്ഥിക്കുവാൻ സഹായിക്കുന്നു എന്നു മാത്രമല്ല മററുള്ളവർക്കുവേണ്ടി പ്രാർത്ഥിക്കുവാനും ഒരുക്കുന്നു. ഒരുവിശ്വാസിക്ക് മറെറാരു വിശ്വാസിക്കു കൊടുക്കുവാൻ സാധിക്കുന്നത് പ്രാർത്ഥന മാത്രമാണ്. ശരീരം ഉണ്ടെങ്കിലും ഇല്ലെങ്കിലും വിശ്വാസിക്കു മാററം വരില്ല. ഓർത്തു പ്രാർത്ഥിക്കേണ്ടവരെയെല്ലാം ദിവസവും ഒരേ സമയത്ത് എല്ലാവരുംകൂടി ഓർത്താൽ മഴത്തുള്ളി ഒത്തുചേർന്ന വലിയ തോടായി രൂപാന്തിരം പ്രാപിക്കുന്നതു പോലെ ശക്തിയുള്ളതാക്കാം. പ്രത്യേകിച്ച് ബൈബിൾ പഠന പക്തിയിലെ അംഗങ്ങൾ, രോഗികൾ വിദ്യാർത്ഥികൾ, നിസ്സഹായർ എല്ലാം പ്രാർത്ഥനാ വിഷയമാക്കാം.

പാഠം 64—ന്റെ ഉത്തരം അടുത്തമാസം 20—നു മുമ്പായി Bible Padanam Lesson 64 C/o, Fr. M. C. Cherian, Orthodox Student Centre, Trivandrum-1, 695001 എന്ന വിലാസത്തിൽ അയയ്ക്കുക.

## ശരിയായ ഉത്തരം അയച്ചുതന്നവർ

1. കെ. സി. എലിസബേത്ത്, കൊച്ചി
2. സാറാമ്മ തോമസ്, മലാട്
3. എം. സി. ജോർജ്, അന്ധേരി
4. A. പുന്നൂസ്, വിശാഖപട്ടണം
5. മറിയാമ്മ അലക്സ്, കവിയൂർ
6. ഷാജി മാമ്മൻ, ചെട്ടിപ്പുട്ട്
7. ഏലിയാമ്മ മാത്യു, പുതിയകാവ്
8. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
9. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
10. കെ. സി. ജോർജ്, പെങ്ങാമുക്ക്
11. കെ. എം. തോമസ്, മദ്രാസ്
12. ഗ്രേസി വറുഗീസ്, റെയ്പൂർ
13. ഐ. വി. വറുഗീസ്, വിശാഖപട്ടണം
14. റെജി തോമസ്, ശൂരനാട്
15. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
16. ജിജി വറുഗീസ്, കുന്നന്താനം
17. പി. എം. ചാക്കോ, കിടങ്ങന്നൂർ
18. മറിയാമ്മ വറുഗീസ്, മല്ലപ്പള്ളി
19. പൊന്നമ്മ തോമസ്, അഹമ്മദബാദ്
20. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്
21. കുഞ്ഞമ്മ തോമസ്, മാക്കാംകുന്ന്
22. സാറാമ്മ ചെറിയാൻ, മലാട്
23. ജോജി ഫിലിപ്പ്, വേണ്ടത്താനം
24. ജയകോശി, അഹമ്മദബാദ്
25. കുഞ്ഞുമോൾ ബാബു ബാംഗ്ളൂർ
26. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
27. മേരിജോർജ്, ബോംബെ
28. മറിയാമ്മ വറുഗീസ്, നാരങ്ങാനം
29. എലിസബത്ത്, മറുകര
30. ഷൈൻ മാത്യു, കുന്നംകുളം
31. ഷാജി ഐസക്, പുനലൂർ
32. ഷാബു വറുഗീസ്, മൈലപ്ര
33. C. U. മേരി എറണാകുളം (N)
34. ബിനു മാത്യു, കരിപ്പുഴ
35. വി. ജോർജ്, ജാംനഗർ
36. മറിയാമ്മ ജോർജ്, കരിപ്പുഴ
37. മറിയാമ്മ മാത്യു, ബറോഡ
38. റേച്ചൽ ചാക്കോ, ആനിക്കാട്
39. ശോശാമ്മ ശമുവേൽ, ന്യൂ ബോംബെ
40. റേയ്ച്ചൽ മാത്യു, പരുമല
41. ഷേർളി യോഹന്നാൻ, കുഴിമതിക്കാട്
42. മോളി മാത്യു, നാരങ്ങാനം

# ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

തന്നിമിത്തം മരണത്തിനും വിധേയരായ മനുഷ്യർക്കു നിത്യജീവൻ കൊടുക്കുന്നതിൽ പിതാവും പുത്രനും ഒരുപോലെ ബദ്ധശ്രദ്ധരായിരുന്നു. മൃത്യുവിനു വശംവദരായിട്ടുള്ളവർക്കു നിത്യജീവൻ ലഭിക്കുന്നതിനുള്ള മുഖാന്തിരമായി പുത്രനെത്തന്നെ നിയമിച്ചിരിക്കുന്നു. പുത്രനിൽ വിശ്വസിക്കുന്ന ഏവനും നിത്യജീവനുണ്ടാകണമെന്നാകുന്നു പിതാവിന്റെ ഇഷ്ടം. മശിഹാ ലോകരക്ഷക്കായി വന്നിരിക്കുന്ന ദൈവപുത്രനാകുന്നുവെന്നു വിശ്വസിച്ചുകൊണ്ട് തന്നോടു സംയോജിക്കുമെങ്കിൽ രക്ഷ ലഭ്യമായി എന്നുള്ളത് പിതാവിന്റെ ഇഷ്ടപ്രകാരം നിശ്ചയിക്കപ്പെട്ടിട്ടുള്ള ഒരു കാര്യമാകുന്നു. പുത്രനെ നോക്കിക്കൊണ്ട് അവനിൽ വിശ്വസിക്കുന്ന ഏവനും നിത്യജീവൻ നല്കണമെന്നാകുന്നു എന്റെ പിതാവിന്റെ ഇഷ്ടം. രക്ഷ എന്നാൽ എന്താകുന്നു? പാപം മൂലം മരണത്തിനു വിധേയരായിട്ടുള്ളവരെ അതിൽനിന്നും രക്ഷിച്ചു നിത്യജീവൻ കൊടുക്കുന്നതാകുന്നു രക്ഷയെന്നു പറയുന്നത്. മൃത്യുവശഗതനായ മനുഷ്യൻ ചിരംജീവിയായ മശിഹായുമായി വിശ്വാസം മൂലം സംയോജിക്കപ്പെടുമ്പോഴ് നിത്യമായ ജീവിതത്തിനു അവകാശി ആയിത്തീരുന്നു. ഇതേപ്പററി പരിശുദ്ധനായ പൗലൂസ് ശ്ലീഹാ റോമർക്കെഴുതിയ ലേഖനത്തിൽ ഇപ്രകാരം പറയുന്നു. കൊമ്പുകളിൽ ചിലതുകളെ (യഹൂദന്മാരെ) ഓടിച്ചിട്ടു കാട്ടൊലിവായതിനെ (ജാതികൾ) അവരുടെ ഇടയിൽ ഒട്ടിച്ചു ചേർക്കപ്പെട്ടു. ഒലിവുമരത്തിൽ വേരിനും പുഷ്ടിക്കും നീ അവകാശി ആയിത്തീർന്നു. അവർ യഹൂദന്മാർ വിശ്വാസ ഹീനതയിൽ തന്നെ സ്ഥിതി ചെയ്യാതിരുന്നാൽ അവരും ഒട്ടിക്കപ്പെടും. എന്തെന്നാൽ വീണ്ടും അവരെ ഒട്ടിച്ചു ചേർക്കാൻ ദൈവം പ്രാപ്തനാകുന്നു. (റോമ. 11:23) രക്ഷ എന്നു പറഞ്ഞാൽ ക്രിസ്തുവിന്റെ ശരീരത്തോടു ഒട്ടിച്ചേരുകയാകുന്നു. യഹൂദനായാലും ജാതീയനായാലും രക്ഷാമാർഗ്ഗമായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. ഈയൊരു മാർഗം മാത്രമാണ്. ക്രിസ്തുവിന്റെ ഗാത്രത്തിനു വെളിക്കു രക്ഷയില്ല. എന്തെന്നാൽ രക്ഷ നിത്യജീവനു അവകാശികളായിത്തീരുകയെന്നുള്ളതാകുന്നു. നിത്യജീവൻ ഉൾക്കൊള്ളുന്ന ക്രിസ്തുവിന്റെ ശരീരത്തോടു സംയോജിച്ചെങ്കിലല്ലാതെ ഈ നിത്യജീവന്നു നാം അവകാശികളാകയില്ല. അതിനാൽ ക്രിസ്തുവിന്റെ ശരീരമായ സഭയ്ക്കു വെളിയിൽ രക്ഷ ഉണ്ടാകുവാൻ നിവൃത്തിയില്ല.

ഇപ്രകാരം ക്രിസ്തുവുമായി ഒട്ടിച്ചേർക്കപ്പെട്ടിട്ട് രക്ഷ പ്രാപിച്ചു നിത്യജീവനിലേക്കു വന്നിരിക്കുന്ന ഒരുവനേയും പുറത്തേക്കു തള്ളിക്കളയാതെ സംരക്ഷിച്ചു ഉയിർത്തെഴുന്നേല്പിക്കണമെന്നാകുന്നു—പുത്രനെപ്പററി പിതാവ് ആഗ്രഹിക്കുന്നത്; രക്ഷപ്പെട്ടവരുടെ രക്ഷാസ്ഥിതിയിലുള്ള സംരക്ഷണയുടെ ചുമതല പുത്രനു നല്കിയിരിക്കുന്നു. അതുതന്നെയാകുന്നു പുത്രന്റെ അവഗാഢമായ ശ്രദ്ധയും. ഞാൻ എന്റെ ഇഷ്ടമല്ല എന്നെ അയച്ചവന്റെ ഇഷ്ടമത്രെ ചെയ്‌വാൻ സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങി വന്നിരിക്കുന്നത്. പിതാവ് എനിക്കു തരുന്നതൊക്കെയും എന്റെ അടുക്കൽ വരും. എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരു നാളും തള്ളിക്കളയുകയില്ല.

ഈ രക്ഷയിലേക്കു മനുഷ്യരെ കൊണ്ടുവരുന്നതിനുള്ള പുത്രന്റെ ആകാംക്ഷയും അതിനു വേണ്ടി താൻ സഹിക്കുന്ന ബദ്ധപ്പാടും അതിതീവ്രമാണ്. തന്റെ അടുക്കൽ വരുന്നവരോട് കഠിനതയൊന്നും കാണിക്കാതെ സൗഹാർദ്ദതയോടും ദയയോടുകൂടിയും പെരുമാറുന്നു. അവരുടെ ഭയങ്കരമായ പാപങ്ങളും ക്ഷമിക്കുന്നതിനു സന്നദ്ധനായി മനസ് വ്രണപ്പെട്ടിരിക്കുന്നവരെ ആശ്വസിപ്പിച്ചും സൗഖ്യപ്പെടുത്തിയുംകൊണ്ടു താൻ വർത്തിക്കുന്നു. ചതഞ്ഞ ഓട അവൻ ഒടച്ചു കളയുകയില്ല പുകഞ്ഞു കത്തുന്നതിരി കെടുത്തിക്കളയുകയുമില്ല. (ഏശായ 42:3 മത്താ.12:19) കേടുഭവിച്ചിരിക്കുന്ന ഞാങ്ങണ പിഴുതു കളയാതെ അതിനെ നിവർത്തുവെച്ചു കെട്ടിപ്പോഷിപ്പിക്കുന്നു. അതു പരിപൂർണ്ണ ഫലം കൊടുക്കുന്നില്ലെങ്കിൽ പോലും വല്ലതും അതിൽനിന്നു കിട്ടാമോയെന്നു കരുതി ശുശ്രൂഷിക്കുന്നു. പുകയുന്ന തിരി കണ്ടാൽ അതു പ്രകാശം കൊടുക്കാതെ മുറിയെ പുകയ്ക്കുന്നതായിരുന്നാൽ പോലും അതിനെ കെടുത്തിക്കളയാതെ പരിചരിച്ചു പ്രകാശിപ്പിക്കുന്നതിനായി പരിശ്രമിക്കുന്നു.

---

43. മറിയാമ്മ ജോഷ്വാ, മുണ്ടുകോട്ടയ്ക്കൽ
44. ബേബി മോനച്ചൻ, ചേപ്പാട്
45. P. S. ഈപ്പൻ, കടമ്പ
46. ലില്ലി മാത്യു, കനകപ്പലം
47. കെ. എം. ചെറിയാൻ, സാഗർ
48. ഷൈനി, മൈലാഗപ്പള്ളി
49. ഓമന ചാക്കോ, മറിയത്തുരുത്ത്
50 സിനു വറുഗീസ്, ബാംഗ്ളൂർ
51. മേരി P. S. കാഞ്ഞിരമററം
52 അച്ചാമ്മ വറുഗീസ്, മുണ്ടുകോട്ടയ്ക്കൽ
53 പൗലോസ് P M, കാക്കവയൽ
54. ലില്ലിക്കുട്ടി മാത്യു, അയിരൂർ
55. ജോൺ വറുഗീസ്, ഹൈദ്രബാദ്
56. ചിന്നമ്മ ജോൺ, ഉളനാട്
57. ലീലാമ്മ ജേക്കബ്, പുന്നവേലി
58. ലിസ്നി മാത്യു, ചണ്ഡിഗഡ്ഢ്
59. സുജ ജോർജ്ജ്, നാരങ്ങാനം
60. ഗ്രേയ്സ് വറുഗീസ്, തിരൂർ
61. കോശി മത്തായി, നന്ദിനി
62. ജോഷി ജോൺ, മണപ്പള്ളി
63. റെജി വറുഗീസ്, മൈലപ്ര
64. ജോർജ്ജ് പുലിക്കോട്ടിൽ, കൊരട്ടി
65. അനി ജോർജ്ജ്, ആർത്താററ്

—•—

മശിഹാ നല്ല ഇടയനാകുന്നു. നല്ല ഇടയൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ വയ്ക്കുന്നു. ചെന്നായ് വരുന്ന അവസരത്തിൽ ഓടിക്കളയാതെ ആടുകളുടെ സംരക്ഷണത്തിൽ ബദ്ധശ്രദ്ധനായി നിന്നുകൊണ്ട് പോരാടി ആടുകൾക്കുവേണ്ടി ജീവനെ വയ്ക്കുന്നതിനുപോലും സന്നദ്ധനാകുന്നു. ആടുകളിലൊന്നു നഷ്ടപ്പെട്ടു പോയാൽ അതിനെ നേടി കിഴുക്കാം തൂക്കായ മലയുടെ ഗഹ്വരങ്ങളിലെത്തിപിടിച്ചുകൊണ്ടു വരുന്നതിനുള്ള തന്റെ താല്പര്യമൊന്നു വേറെതന്നെയാണ്. കിട്ടിക്കഴിഞ്ഞാൽ ഈ ഇടയന്റെ സന്തോഷം മതിമറന്നതാണ്. ചുംബനം ചെയ്തു ചുമലിലേന്തി ആശ്ലേഷിച്ചുകൊണ്ടു വീട്ടിലേക്കു വരുന്ന ആ കാഴ്ച കാണേണ്ടതുതന്നെയാകുന്നു. ക്രിസ്തുവുമായി ഐക്യപ്പെട്ട് തന്റെ ശരീരമായ സഭയിൽ ചേർന്നതിനുശേഷം തെററിപ്പോകുന്ന ഒരുവനെപ്പററി മിശിഹായ്ക്കുള്ള മനഃക്ലേശവും ബദ്ധപ്പാടുമാണ് നാം കണ്ടത്. അവനെ തിരിച്ചു കൊണ്ടുവരുവോളം അവനുവേണ്ടി ഓടി നടക്കുന്നു. കിട്ടിക്കഴിഞ്ഞാൽ അതീവസന്തോഷ സംപ്രാപ്തി തനിക്കുണ്ടാകുന്നു. മൂകനായ പുത്രനെപ്പററി അവന്റെ സഹോദരനോട് ആ പിതാവ് പറയുന്നത് എന്താണ്, 'മകനെ' നീ എപ്പോഴും എന്നോടുകൂടെ ഇരിക്കുന്നല്ലോ. എനിക്കുള്ളതെല്ലാം നിന്റേതാകുന്നു. നിന്റെ ഈ സഹോദരനോ മരിച്ചവനായിരുന്നു. വീണ്ടും ജീവിച്ചു; കാണാതെ പോയിരുന്നു: കണ്ടുകിട്ടിയിരിക്കുന്നു. ആകയാൽ ആനന്ദിച്ചു സന്തോഷിക്കേണ്ടതാവശ്യമായിരുന്നു.

ക്രിസ്തുവിന്റെ സ്ഥാനപതികളാകുന്ന മേൽപ്പട്ടക്കാരുടേയും അവരുടെ സഹായികളാകുന്ന പട്ടക്കാരുടേയും ശെമ്മാശൻമാരുടേയും ചുമതല എന്താണെന്നുള്ളതിൽനിന്നും വ്യക്തമാണല്ലോ? പിതാവ് ആകർഷിച്ചു മിശിഹായുടെ ഗാത്രമാകുന്ന സഭയോടു ചേർന്നിട്ടുള്ളവരുടെ സംരക്ഷണയെപ്പററി അവർക്കുണ്ടായിരിക്കേണ്ട താല്പര്യം എത്ര കണ്ടു ധാരിമയററതായിരിക്കണം. അവൻ 'എനിക്കു തന്നതിലൊന്നും കളയാതെ എല്ലാം ഒടുക്കത്തെ നാളിൽ ഉയിർത്തെഴുന്നേൽക്കണം എന്നാകുന്നു എന്നെ അയച്ചവന്റെ ഇഷ്ടം.' കർത്താവിന്റെ മഹാ പുരോഹിത മദ്ധ്യസ്ഥ പ്രാർത്ഥനയിൽ (യോഹ 17) പറയുന്നതിപ്രകാരമാണ്: 'അവരോടുകൂടെ ഇരുന്നപ്പോൾ ഞാൻ അവരെ നീ എനിക്കു തന്നിരിക്കുന്ന തന്റെ നാമത്തിൽ കാത്തുകൊണ്ടിരുന്നു. ഞാൻ അവരെ സൂക്ഷിച്ചു. തിരുവെഴുത്തിനു നിവൃത്തി വരേണ്ടതിനു ആ നാശയോഗ്യനല്ലാതെ ആരും നശിച്ചുപോയിട്ടില്ല നമ്മെ ഭരണമേൽപ്പിക്കുന്നവരെപ്പററി ഇപ്രകാരം പറയുവാൻ കഴിയുമോ?

നാമോരുത്തരുടേയും രക്ഷയെപ്പററി ദൈവത്തിന്റെ ആകാംക്ഷ എത്ര നിസ്സീമമാണെന്നു നാം കണ്ടുകഴിഞ്ഞു. മനുഷ്യവർഗ്ഗത്തിന്റെ രക്ഷാതൽപ്പരനായ പിതാവു നമ്മുടെ രക്ഷാമാർഗമായ പുത്രനെത്തന്നെ നിയോഗിച്ചിരിക്കുന്നു. പുത്രനിൽ വിശ്വസിക്കുന്ന എവനും രക്ഷയുണ്ട്. പുത്രനിൽ വിശ്വസിപ്പാനായിട്ട് പിതാവ് മനുഷ്യരെ ആകർഷിച്ചു കൊണ്ടിരിക്കുന്നു. തന്റെ അടുക്കൽ വരുന്നവരെ തള്ളിക്കളയാതെയും അവർക്ക് നിത്യജീവൻ കൊടുത്തുകൊണ്ടും പുത്രൻ അവരെ സംരക്ഷിക്കുന്നു. നമ്മുടെ നിര്യാണത്തിനുശേഷം താൻ തന്നെ നമ്മെ പുനരുദ്ധരിച്ചു സ്വർഗ്ഗീയാനുഭൂതിയുടെ പരിപൂർത്തിയിലേക്കു കൊണ്ടുവരുന്നു. നാശയോഗ്യനായ യൂദയെപ്പോലെ 'ഇത്ര വലിയൊരു രക്ഷയെ നാം അഗണ്യമായി കരുതുമെങ്കിൽ നാം എങ്ങനെ തെററി ഒഴിയും?''

## ജൂലൈ 2
## പെന്തിക്കോസ്തിക്കുശേഷം നാലാം ഞായറാഴ്ച

അപ്പൊ 6:1–17 (ശ്ലീഹാവായന)

പട്ടത്വ സ്ഥാനലബ്ധി

ആദിമസഭയിൽ ആവിർഭവിച്ച ഒരു പ്രശ്നം അവർ എങ്ങനെ തരണം ചെയ്തുവെന്നുള്ളതാണ് ഇന്നത്തെ ലേഖനത്തിന്റെ പ്രതിപാദ്യവിഷയം.

സഭയുടെ സൈ്വരമായ പുരോഗമനത്തിനു വിഘാതം വരുത്തിയ ഒരു സന്ദർഭം സഭയുടെ ഘടനയിൽ തന്നെ ഒരു വികസനം വരുത്തിവെച്ചു. അങ്ങനെ സഭയിൽ ശുശ്രൂഷകൻമാരുടെ ആവശ്യം ബോദ്ധ്യമാകുകയും അത് അംഗീകരിക്കപ്പെടുകയും ചെയ്തു.

ആരംഭംമുതൽ എബ്രായഭാഷ സംസാരിക്കുന്ന യഹൂദൻമാരും, ഗ്രീക്കുഭാഷ സംസാരിക്കുന്ന യഹൂദൻമാരും തമ്മിൽ മത്സരമുണ്ടായിരുന്നു. എബ്രായക്കാരായ യഹൂദൻമാർക്ക് യൌനാക്കാരായ യഹൂദന്മാരെപ്പററി അത്ര ചിന്ത ഇല്ലായിരുന്നു. സ്വദേശം വിട്ട് വിദേശികളായ ഗ്രീക്കുകാരുടെ കൂട്ടത്തിൽ വസിക്കുന്നവരെന്ന നിലയിൽ അവരോട് ഒരു അന്യഭാവം പുലർത്തിപ്പോന്നു. പുറജാതികളോടുള്ള സമ്പർക്കത്താൽ വിശ്വാസകാര്യങ്ങളിൽ ഏറെക്കുറെ ദൃഢക്കുറവും അവരിൽ സംജാതമായിരുന്നു. യൌനായക്കാർക്ക് യെരുശലേമിൽപോലും പ്രത്യേക സുനഗോഗുകളുണ്ടായിരുന്നു. അവിടെ ഗ്രീക്കുഭാഷയിൽ വേദപുസ്തകം വായിക്കുകയും പ്രാർത്ഥനകൾ നടത്തുകയും ചെയ്തിരുന്നു.

ഏഴു ശെമ്മാശൻമാരുടെ നിയമനത്തിൽ എല്ലാ കാലത്തും കാതോലിക്ക സഭയിൽ പട്ടംകൊടയ്ക്ക് അനുവർത്തിച്ചിരുന്ന എല്ലാ കാര്യങ്ങളും നിറവേററിയിരുന്നുവെന്ന് ഇന്നത്തെ വായനയിൽ വ്യക്തമാക്കുന്നുണ്ട്.

1) സഭയുടെ ആവശ്യത്തിനുവേണ്ടി നിയമനം നടന്നു

2) ആവശ്യം മനസ്സിലാക്കി അതിന്റെ പ്രാരംഭ ചുമതലയെടുത്തത് അപ്പോസ്തലൻമാരായിരുന്നു.

3) അവരുടെ നിയോഗപ്രകാരം സ്ഥാനാർത്ഥികളെ തെരഞ്ഞെടുത്തത് ഈ സഭ മുഴുവനും കൂടിയാണ്.

4) സ്ഥാനാർത്ഥികൾ നല്ല വിശ്വാസമുള്ളവരും ആത്മാവും ജ്ഞാനവും നിറഞ്ഞു നല്ല സാക്ഷ്യമുള്ളവരുമായിരുന്നു.

5) സ്ഥാനാർത്ഥികളെ സഭ തെരഞ്ഞെടുത്ത് അപ്പോസ്തലന്മാരുടെ അടുക്കൽ കൊണ്ടുവന്നു.

6) അവർ പ്രാർത്ഥിച്ചു അവരുടെ മേൽ കൈവച്ചു.

## ജൂലൈ 9
## പെന്തിക്കോസ്തിക്കു ശേഷം അഞ്ചാം ഞായറാഴ്ച

ലൂക്കോ 9:10–17

### ദൈവവേലക്കാരുടെ ചുമതല

ഇന്നത്തെ വായനയിൽനിന്നും സുവിശേഷ പര്യടനത്തിനായി ശിഷ്യന്മാർ പോയ സമയം കർത്താവ് അവർക്കു കൊടുത്ത ഉപദേശവും തിരിച്ചു വന്നപ്പോൾ അഞ്ചപ്പം കൊണ്ട് അയ്യായിരം പേരെ പോഷിപ്പിച്ചു. അവരെ പഠിപ്പിച്ച സാധനപാഠവും നമ്മുടെ ശ്രദ്ധയിൽ വരേണ്ടതാണ്. ദൈവവേലക്കാരോട് മററുള്ളവർ അനുവർത്തിക്കേണ്ട രീതിയും ദൈവവേലക്കാർക്കു മററുള്ളവരോടുള്ള ചുമതലയുമാണ് ഇവയിൽ സ്പഷ്ടമായി കാണുന്നത്.

1. സുവിശേഷ പ്രവർത്തനത്തിനായി പുറപ്പെട്ട ശ്ലീഹന്മാർക്കു കർത്താവ് കൊടുക്കുന്ന അധികാരങ്ങൾ ജീവകാരുണ്യപരമാണ്. അപ്പോസ്തോലന്മാർ കേവലം സുവിശേഷ പ്രഘോഷണത്തിൽ മാത്രം ശ്രദ്ധ പതിക്കാതെ അതിനോടൊപ്പംതന്നെ മാനവവർഗ്ഗത്തെ അലട്ടിക്കൊണ്ടിരിക്കുന്ന പ്രശ്നങ്ങൾക്കു പരിഹാരം നിർദ്ദേശിക്കുന്നതിനുള്ള –ഭൂതങ്ങളെ ആട്ടിപ്പായിക്കുകയും രോഗങ്ങൾക്കു ശമനം കൊടുക്കുകയും ചെയ്യത്തക്ക വണ്ണമുള്ള–അധികാരങ്ങളാണു കർത്താവ് ഈ അവസരത്തിൽ അവർക്കു നൽകുന്നത്. സുവിശേഷ ദൗത്യവുമായി പോകുന്നവർ ആത്മീയസൗഖ്യം പ്രദാനം ചെയ്യുന്നതിൽമാത്രം വ്യാപൃതരായിരുന്നാൽ പോരാ; പ്രത്യുത ആത്മീയവും ലൌകികവുമായ സൗഖ്യപ്രവൃത്തികൾ ഒരുപോലെ അവരുടെ ശ്രദ്ധയ്ക്ക് വിഷയമാക്കേണ്ടതാണ് എന്നിങ്ങനെ കർത്താവ് ഈ അവസരത്തിൽ തന്റെ ശ്ലീഹന്മാരെ പഠിപ്പിക്കുന്നു.

2. സുവിശേഷഘോഷണത്തിനായി ശിഷ്യന്മാർ പോയ അവസരത്തിൽ അവർക്കു കൊടുത്ത ഉപദേശങ്ങളെ സാധനപാഠങ്ങൾ വഴി അവരെ പഠിപ്പിക്കുകയത്രേ പിന്നീടു കർത്താവു ചെയ്തത്. തടാകത്തിന്റെ മറുകരയിലേക്കു ആവേശത്തോടുകൂടി ചെന്നെത്തിയപുരുഷാരത്തോടും താൻതന്നെ ദൈവരാജ്യത്തെക്കുറിച്ചു സുവിശേഷിച്ചു; അവരുടെ രോഗികളെ സൗഖ്യമാക്കി. കൂടാതെ ഈയവസരത്തിൽ ജനസഞ്ചയത്തിന്റെ ശാരീരിക ക്ലേശങ്ങളിൽ ശിഷ്യന്മാർക്കുണ്ടായിരിക്കേണ്ട അനുകമ്പയും അതു ശമിപ്പിക്കുന്നതിനുള്ള അവരുടെ ചുമതലയും താൻ വ്യക്തമാക്കി. അഞ്ചപ്പവും രണ്ടു മീനും മാത്രമേ അവർക്കുണ്ടായിരുന്നുള്ളു. സ്ത്രീകളും കുട്ടികളും കൂടാതെ പുരുഷാരം അയ്യായിരത്തോളമായിരുന്നു. ഇങ്ങനെയുള്ള ഒരു മഹാസദസ്സിനെ അഭിമുഖീകരിക്കുവാനുള്ള വിഭവസജ്ജീകരണം അവർക്കില്ലായിരുന്നുവെങ്കിലും ദൈവത്തിൽ ശരണപ്പെട്ടുകൊണ്ട് ആ ജനത്തോടുള്ള കടപ്പാടിനെ നിറവേററുവാൻ കർത്താവ് നിശ്ചയിച്ചു. ''നിങ്ങൾതന്നെ അവർക്കു ഭക്ഷിപ്പാൻ കൊടുപ്പിൻ'' എന്നു പറഞ്ഞിട്ടു അവർക്കുണ്ടായിരുന്ന അഞ്ചപ്പവും രണ്ടു മീനും സ്വർഗ്ഗത്തിലേക്കു നോക്കി വിളമ്പി. ദൈവാശ്രയത്തോടുകൂടി ചെയ്തതിനാൽ സകലരും തിന്നു തൃപ്തികരമായതിനുശേഷം പന്ത്രണ്ടു കൊട്ട നിറച്ചെടുത്തു.

സഭയുടെ ലാക്കു സുവിശേഷപ്രവർത്തനം, രോഗശാന്തി, ആതുരസംരക്ഷണം എന്നിങ്ങനെ ത്രിവിധമാകുന്നു. മാത്സര്യവും കേസ്സുമല്ല ലാക്കുതെററിപ്പായുന്ന കപ്പൽ തുറമുഖത്തു ചെന്നു ചേരുകയില്ല. നാമും ലാക്കു വിട്ടുപോയാൽ നാശത്തിൽനിന്നു എങ്ങനെ തെററിഒഴിയും? ★

---

**SAD DEMISE**

**E. L. JOHN**



Date of Birth - 31-8-1946

Date of Expaire - 3-4-1995

Inserted by Sorrowing Family.

Mrs. Lilly John

Miss. Julie John

Master. Jubin John

# പൗരോഹിത്യ രജതജൂബിലിയും ഭദ്രാസന ദശവൽസരാഘോഷവും



ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ പൗരോഹിത്യ രജതജൂബിലിയും ഭദ്രാസന ദശവൽസരാഘോഷവും 1995 മേയ് 28—ാം തീയതി ഭദ്രാസനാടിസ്ഥാനത്തിൽ പുത്തൻകാവ് സെ. മേരീസ് കത്തീഡ്രലിൽവച്ച് ആഘോഷിച്ചു. ഉച്ചകഴിഞ്ഞ് ജൂബിലി സമ്മേളനത്തിന് എത്തിയ പ. ബാവാ തിരുമേനിയെ അനേകം കാറുകളുടെ അകമ്പടിയോടുകൂടി ചെങ്ങന്നൂർ ബഥേൽ അരമനയിൽനിന്ന് പുത്തൻകാവു കത്തീഡ്രലിലേക്ക് എതിരേററു. 4 മണിയോടുകൂടി കത്തീഡ്രലിൽ നിന്ന് പ. ബാവായിക്കും പ്രശസ്താതിഥികൾക്കും വാദ്യഘോഷങ്ങളോടുകൂടിയ ഒരു വരവേൽപ്പ് സമ്മേളന സ്ഥലമായ മെട്രാപ്പോലീററൻ ഹൈസ്കൂൾ ഓഡിറേറാറിയത്തിലേക്ക് നൽകുകയുണ്ടായി. തുടർന്ന് സമ്മേളനം പ്രർത്ഥനയോടുകൂടെ ആരംഭിച്ചു. പ. കാതോലിക്കാ ബാവാ ആദ്ധ്യക്ഷം വഹിച്ച സമ്മേളനം ചങ്ങനാശേരി ആർച്ചു ബിഷോപ്പ് ഡോ. ജോസഫ് പവ്വോത്തിൽ ഉത്ഘാടനം ചെയ്തു. മാർ അത്താനാസ്യോസിൻെറ സഭാ സേവനങ്ങൾ ആദരണീയമാണെന്നും, ജീവകാരുണ്യ വിദ്യാഭ്യാസ പ്രവർത്തനങ്ങൾ എടുത്തു പറയത്തക്കതാണെന്നും മനുഷ്യരുടെ സമഗ്രമായ വികാസത്തിനുതകുന്ന പ്രവർത്തനങ്ങളാണ് തിരുമേനി നടത്തുന്നതെന്നും പവ്വോത്തിൽ തിരുമേനി പ്രസ്താവിച്ചു. കത്തീഡ്രൽ വികാരി ഫാ. ജോൺ ദാനിയേൽ ചെയ്ത സ്വാഗത പ്രസംഗത്തിൽ ജൂബിലി പ്രമാണിച്ച് ഒരു വർഷം നീണ്ടുനിൽക്കുന്ന കർമ്മ പരിപാടികളെപ്പററി വിശദീകരിക്കുകയുണ്ടായി. 25 പാവപ്പെട്ട കുടുംബങ്ങൾക്ക് വീടു പണിയിച്ചു കൊടുക്കുക, ഭദ്രാസനത്തിലെ എല്ലാ ഭവനങ്ങളിലും വി. വേദപുസ്തകം എത്തിക്കുക, സഭവക കാര്യംപാടിയിലുള്ള(വയനാട്) കാര്യമ്പാടി കണ്ണാശുപത്രിയിൽ ഓപ്പറേഷനു വിധേയരാകുന്ന രോഗികൾക്ക് സൗജന്യ ചികിത്സ നൽകുക മുതലായ പരിപാടികൾ തുടങ്ങിക്കഴിഞ്ഞു എന്ന് ബ. അച്ചൻ പ്രസ്താവിച്ചു.

പ. ബാവാ തിരുമേനിയും അഭിവന്ദ്യ പവ്വോത്തിൽ തിരുമേനിയും അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ പ്രേഷിതപ്രവർത്തനങ്ങളെ വിലയിരുത്തുകയും അദ്ദേഹത്തെ അനുമോദിക്കുകയും ദീർഘായുസ്സു നേരുകയും ചെയ്തു. തുടർന്നു കൽക്കട്ടായിൽവച്ച് അദ്ദേഹത്തിൻെറ സഹപാഠിയായിരുന്ന സി. എസ്. ഐ. മഹായിടവകയുടെ ബിഷപ്പ് സാം മാത്യു, പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ, മുൻ മന്ത്രി ഉമ്മൻ ചാണ്ടി എം. എൽ എ., വൈദിക ട്രസ്ററി ഫാ. മത്തായി നൂറനാൽ, സി. എഫ്. തോമസ്, കൽക്കട്ടായിൽ ബിഷപ്സ് കോളജിൽവച്ച് തിരുമേനിയുടെ അദ്ധ്യാപകനായിരുന്ന ഫാ. കെ. വി. മാത്യു, ചങ്ങനാശേരി എൻ. എസ്. എസ്. ട്രെയിനിംഗ് കോളജിൽ വച്ച് തിരുമനസിലെ അദ്ധ്യാപികയായിരുന്ന ഡോ. സുമതിക്കുട്ടി അമ്മ, കെ. ആർ. രാജപ്പൻ, ഷാജി മത്തായി, പി. ജി. ഫിലിപ്പ്, പി. എം. ജേക്കബ് (അബുദാബി) കമാൻഡർ കെ. ജി. തോമസ് തുടങ്ങിയവർ ആശംസാപ്രസംഗങ്ങൾ നടത്തി. ഭദ്രാസനം വകയായി ഒരു കാപ്പ സെററും സാധുക്കൾക്കു വിതരണം ചെയ്യുന്നതിനായി 100 ബൈബിളും ജൂബിലി സ്മാരകമായി നൽകി. വിവിധ വ്യക്തികളും സ്ഥാപനങ്ങളും തിരുമേനിക്ക് പാരിതോഷികങ്ങൾ നൽകുകയും ഹാരാർപ്പണം നടത്തുകയും ചെയ്തു. ഭദ്രാസന സെക്രട്ടറി പി. ജി. ജോർജ് കോർ—എപ്പിസ്കോപ്പാ കൃതജ്ഞത പറഞ്ഞു. കാതോലിക്കാ മംഗളഗാനം, ആശിർവാദം എന്നിവയോടെ സമ്മേളനം പര്യവസാനിച്ചു. കാര്യംപാടി നേത്രചികിത്സാ കേന്ദ്രത്തിലേക്കുള്ള സംഭാവനയുടെ ആദ്യഗഡുവായ 35000 രൂപാ സമ്മേളനത്തിൽ വച്ച് ആസ്പത്രി കമ്മററി മെമ്പർ കൂടിയായ ഫാ. മത്തായി നൂറനാലിനെ ഏല്പിച്ചു.

## വാർത്തകളും കുറിപ്പുകളും

### സിബി തരകന് ഡോക്ടറേറ്റ്



'മലങ്കരസഭ'യുടെ സബ് എഡിററായിരുന്ന സിബി തരകന് മഹാത്മാഗാന്ധി യൂണിവേഴ്സിററിയിൽനിന്ന് ഡോക്ടറേററു ലഭിച്ചിരിക്കുന്നു. ഒ. എം. ചെറിയാന്റെ സാഹിത്യസംഭാവനകളെക്കുറിച്ചുള്ള പ്രബന്ധത്തിനാണ് ഡോക്ടറേററു ലഭിച്ചത്. പത്തനംതിട്ട കാതോലിക്കേററ് കോളജിലെ മലയാളം ഗവേഷണകേന്ദ്രത്തിൽ ഡോ. സാമുവേൽ ചന്ദനപ്പള്ളിയുടെ നേതൃത്വത്തിലാണ് സിബി തരകൻ ഗവേഷണം നടത്തിയത്. ഇപ്പോൾ 'അപ്നാദേശ്' വാരികയിൽ സേവനമനുഷ്ടിക്കുന്ന സിബി പള്ളം തരകൻ വീട്ടിൽ വർഗീസ് തരകന്റെ പുത്രനും, പള്ളം സെൻറ് പോൾസ് ഇടവകാംഗവുമാണ്. മലങ്കരസഭാ മാസികയുടെ സബ് എഡിററായിരുന്ന സിബിക്ക് "മലങ്കരസഭ" യുടെ അനുമോദനങ്ങൾ.

### മംഗലാപുരം പള്ളി കൂദാശ

മദ്രാസ് ഭദ്രാസനത്തിൽ കർണ്ണാടകയിലെ മംഗലാപുരത്ത് പുതുതായി പണികഴിപ്പിച്ച സെ. ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ അഭിവന്ദ്യ ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനി നിർവ്വഹിച്ചു. തുടർന്നു തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വി: മൂന്നിന്മേൽ കുർബ്ബാന അർപ്പിക്കപ്പെട്ടു. സൗത്തു കാനറയിലെ ഇതര ഇടവകകളിൽനിന്നും ഫാ: മാത്യൂസ്, ഫാ: എ. ജേക്കബ്, ഫാ: കുറിയാക്കോസ് (ബ്രഹ്മവാർ), ഫാ: എം. സി. ചെറിയാൻ എന്നിവരും മററ് അനേകം ആളുകളും സംബന്ധിച്ചു. തുടർന്നു കൂടിയ ആശംസായോഗത്തിൽ അഭിവന്ദ്യതിരുമേനി അദ്ധ്യക്ഷം വഹിച്ചു. ഇടവകവികാരി ഫാ. ററി. കെ. തോമസ് അതിഥികളെ സ്വാഗതം ചെയ്തു.

### അദ്ധ്യാപകവൃത്തിയിൽനിന്ന് വിരമിച്ചു



ഫാ: കെ. ജെ. കുര്യാക്കോസ്

മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രമുഖ വൈദീകരിലൊരാളും, വടക്കൻ പ്രദേശങ്ങളിലെ ഓർത്തഡോക്സ് വിശ്വാസ പാലകനും, സഭാമാനേജിംഗ് കമ്മററി അംഗവുമായ ഫാ. കെ. ജെ. കുര്യാക്കോസ്, 33 വർഷത്തെ പ്രശസ്ത സേവനത്തിനു ശേഷം സി. ജി. എൽ. പി സ്ക്കൂൾ മുളംന്തുരുത്തിയിൽനിന്നും റിട്ടയർ ചെയ്തു. കഴിഞ്ഞ 20-ൽപരം വർഷങ്ങളായി മുളംന്തുരുത്തി മാർത്തോമ്മൻ പള്ളിവികാരിയാണ്. ഹൈദ്രബാദ്, മദ്രാസ് തുടങ്ങിയ പള്ളികളിൽ വികാരി ആയിസേവനം അനുഷ്ഠിച്ചിട്ടുള്ള ബ അച്ചന്റെ ശ്രുതിമധുരമായ കുർബ്ബാന സഭാമക്കൾക്ക് വളരെ സുപരിചിതമാണ്. പ: പരുമല തിരുമേനിയുടെ നാമധേയത്തിൽ—ഈ കഴിഞ്ഞ ഡിസംബർമാസത്തിൽ രജതജൂബിലി ആഘോഷിച്ച തുരുത്തിക്കര (Thuruthikkara) ''മാർ ഗ്രീഗോറിയോസ്' ചാപ്പൽ ബ: അച്ചന്റെ ശ്രമഫലമായി ഉണ്ടായതാണ്.

യാത്രയയപ്പ് സമ്മേളനത്തിൽ കൊച്ചി ഭദ്രാസനാധിപൻ അഭിവന്ദ്യ സഖറിയാസ് മാർ അന്തോനിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. മുളംന്തുരുത്തി പഞ്ചായത്ത് പ്രസിഡൻറ് കെ. എ. ജോഷി ബ: അച്ചനെ പൊന്നാട അണിയിക്കുകയും ഇടവകയുടെ വകയായ ഉപഹാരം ചാലിൽ പൗലൂസ് ചേട്ടൻ നൽകുകയും ചെയ്തു. ഫാ. ററി. പി. ഏലിയാസ്, ഇ. കെ. ജയിക്കബ്, കെ. വി. കുര്യാക്കോസ് എന്നിവർ ആശംസകൾ അർപ്പിച്ചു.

# സൺഡേസ്കൂൾ വാർത്തകൾ

## വാർഷിക സമ്മേളനം

പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സൺഡേസ്കൂൾ അസോസിയേഷന്റെ വാർഷിക സമ്മേളനം ജൂൺ പത്താം തീയതി ശനിയാഴ്ച ദേവലോകം കാതോലിക്കേറ്റ് ഓഡിറ്റോറിയത്തിൽവച്ച് പ. കാതോലിക്കാ ബാവാ തിരുമേനിയുടെ മഹനീയാദ്ധ്യക്ഷതയിൽ നടക്കുന്നതാണ്. പ്രസ്തുത സമ്മേളനത്തിൽവച്ച് വിവിധ ക്ലാസുകളിൽ പ്രഥമസ്ഥാനങ്ങൾ കരസ്ഥമാക്കിയ വിദ്യാർത്ഥികൾക്ക് സമ്മാനങ്ങൾ നൽകപ്പെടും.

1994-ൽ സൺഡേസ്കൂൾ വിദ്യാർത്ഥികളിൽവച്ച് എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് ഏറ്റവും കൂടുതൽ മാർക്കു കരസ്ഥമാക്കിയ നിലയ്ക്കൽ ഇടവകയിൽ ഷൈനി സ്കറിയായ്ക്ക് ആയിരം രൂപായുടെ ഒരു പാരിതോഷികം അസോസിയേഷന്റെ വകയായി നൽകുന്നതാണ്. ഇനിമുതൽ എല്ലാവർഷവും ഈ എസ്. എസ്. എൽ. സി. അവാർഡ് തുടരുന്നതായിരിക്കും.

സൺഡേസ്കൂൾ അസോസിയേഷന്റെ മുൻ പബ്ലിക്കേഷൻ ഓഫീസറായിരുന്ന ദേവലോകം മാനേജർ ഫാദർ. റ്റി. ജി. സക്കറിയായുടെ ഷഷ്ട്യബ്ദപൂർത്തി സ്മാരകമായി അദ്ദേഹം സൺഡേസ്കൂളിനു വേണ്ടി സ്ഥാപിച്ചിട്ടുള്ള എൻഡോവ്മെന്റിൽനിന്ന് വർഷംതോറും ലഭിക്കുന്ന അയ്യായിരം രൂപാ സൺഡേസ്കൂൾ 12-ാം ക്ലാസിലെ പരീക്ഷയിൽ ഒന്നും, രണ്ടും, മൂന്നും സ്ഥാനം കരസ്ഥമാക്കുന്ന വിദ്യാർത്ഥികൾക്കു പാരിതോഷികമായി നൽകും. പന്ത്രണ്ടാം ക്ലാസ് ആരംഭിച്ചതിനുശേഷം രണ്ടാമത്തെ ബാച്ചാണ് ഈ പ്രാവശ്യം പാസാകുന്നത്.

## ജീവകാരുണ്യദിന സ്തോത്ര കാഴ്ച

ഈ വർഷം ജനുവരി 15-ാം തീയതി ജീവകാരുണ്യദിനമായി ആചരിക്കുകയുണ്ടായി. അൻപതിനായിരം രൂപായിൽ കുറയാത്ത ഒരു സംഖ്യ ആ ഇനത്തിൽ പ്രതീക്ഷിക്കുന്നു. ആ തുക കോഴിക്കോട്ടു മെഡിക്കൽ കോളജിനടുത്ത് മലബാർ ഭദ്രാസനത്തിന്റെ ചുമതലയിൽ നടത്തപ്പെടുന്ന മാർ ഗ്രീഗോറിയോസ് ഗൈഡൻസ് സെന്ററിനും, കളമശേരിയിൽ പ്രവർത്തിക്കുന്ന 'വിമുക്തി' എന്നുള്ള മന്ദബുദ്ധികളായ കുട്ടികളുടെ വിദ്യാലയങ്ങൾക്കുമായി വീതിച്ചു കൊടുക്കുന്നതാണ്. വാർഷിക സമ്മേളനത്തിൽവച്ച് പ്രസ്തുത സ്ഥാപനങ്ങളുടെ ചുമതലക്കാരെ ആ തുക ഏൽപ്പിക്കുന്നതായിരിക്കും.

നമ്മുടെ സഭാംഗമായിരുന്ന റാവുസാഹിബ് ഒ. എം. ചെറിയാന്റെ സാഹിത്യ സംഭാവനകളെ അടിസ്ഥാനമാക്കി രചിച്ച പ്രബന്ധത്തിനു ഗാന്ധി യൂണിവേഴ്സിറ്റിയിൽനിന്നു ഡോക്ടറേറ്റു കരസ്ഥമാക്കിയ സിബി തരകനെ വാർഷിക സമ്മേളനത്തിൽവച്ച് അനുമോദിക്കുന്നതാണ്.

## കുവെയിറ്റു ഇടവകയിലെ സംഭാവന

സൺഡേസ്കൂളിന്റെ ചരിത്രത്തിലെ റെക്കോർഡാണ് കുവെയിറ്റ് ഇടവകയിൽനിന്നു ലഭിച്ച സൺഡേസ്കൂൾ ദിന സംഭാവന. മുപ്പത്തേഴായിരത്തിൽപരം രൂപയാണ് ലഭിച്ചത്. കുവെയിറ്റ് സൺഡേസ്കൂളിന്റെ വകയായി അസോഷിയേഷൻ കേന്ദ്ര ഓഫീസിലെ ഉപയോഗത്തിന് ഒരു ഇലക്ട്രോണിക് ടൈപ്പ് റൈറ്റർ ഒരു വർഷം മുമ്പ് സംഭാവനയായിത്തന്നത് നന്ദിപൂർവ്വം ഈയവസരത്തിൽ സ്മരിക്കുന്നു. വളരെ നന്നായി പ്രവർത്തിക്കുന്ന ഒരു സൺഡേസ്കൂൾ കുവെയിറ്റ് ഇടവകയിലുണ്ട്. ഗൾഫ് രാജ്യങ്ങളിലെ ഇടവകകളിൽ എല്ലാം തന്നെ സൺഡേസ്കൂൾ സുശക്തമാണ്. അവരുടെ വാർഷിക ബജറ്റിൽ ഗണ്യമായ ഒരു തുക സൺഡേസ്കൂളിനു വേണ്ടി അവർ മാറ്റി വയ്ക്കുന്നു

ഈ വർഷം കുവെയിറ്റിൽനിന്നു ലഭിച്ച തുക പുതിയ സൺഡേസ്കൂൾ പുസ്തകം അച്ചടിക്കുന്നതിനുവേണ്ടി മാറ്റി വയ്ക്കാമെന്നു പ്രതീക്ഷിക്കുന്നു. ഒന്നുമുതൽ നാലുവരെയുള്ള ക്ലാസുകളിലെ പുസ്തകമാണ് അടുത്ത വർഷം പുതുതായി പ്രസിദ്ധീകരിക്കുന്നത്. sponsored by Kuwait Congregation എന്നു പാഠപുസ്തകത്തിൽ ഒരു വശത്തു അച്ചടിക്കുവാൻ കഴിയും. ഈ മാതൃക ഗൾഫിലെ മറ്റു ഇടവകകളും പിന്തുടരുമെന്നു പ്രതീക്ഷിക്കാം.

29-5-1995 കർത്തൃശുശ്രൂഷയിൽ
കോട്ടയം യേശുവ അച്ചൻ

## അറിയിപ്പ്

മലങ്കരസഭാ മാസികയിൽ സൺഡേസ്കൂൾ പ്രസ്ഥാനം സംബന്ധിച്ച അറിയിപ്പുകൾക്കും വാർത്തകൾക്കും മറ്റും ആവശ്യമായ സ്ഥലം പ്രത്യേകം നൽകുന്നതുകൊണ്ടു മാസികയിൽ പ്രസിദ്ധപ്പെടുത്തേണ്ട സൺഡേസ്കൂൾ സംബന്ധമായ വാർത്തകൾ എല്ലാം സയറക്ടർ ജനറലിന്റെ പേർക്ക് അയച്ചു കൊടുത്താൽ മതിയാകും.

(പത്രാധിപർ)

## ഏകദിന സമ്മേളനം

റാന്നി ഡിസ്ട്രിക്റ്റ് അദ്ധ്യാപക സമ്മേളനം തിരുമുററം സെൻറ് മേരീസ് പള്ളിയിൽ വച്ച് നടത്തപ്പെട്ടു. രാവിലെ വി. കുർബാനാനന്തരം ശ്രീമതി. സാറാമ്മ രാജു പ്രൊഫ. പി. മാത്യൂസ് എന്നിവർ ക്ളാസെടുത്തു.

ഉച്ചകഴിഞ്ഞ് പൊതുസമ്മേളനത്തിൽ വികാരി ഫാ. ജോർജ് മാത്യു അദ്ധ്യക്ഷം വഹിച്ചു. സെക്രട്ടറി മാത്യു സ്കറിയ റിപ്പോർട്ട് വായിച്ചു. ഭദ്രാസന ഡയറക്ടർ ശ്രീ. വി. കെ. പാപ്പിയുടെ സാന്നിദ്ധ്യത്തിൽ അടുത്ത മൂന്നു വർഷത്തേക്കുള്ള ഭാരവാഹികളെ തെരഞ്ഞെടുത്തു. ഇൻസ്പെക്ടർ ററിം വറുഗീസ് കൃതജ്ഞത പറഞ്ഞു.

## തയ്യൽ പരിശീലനം

കോട്ടയം ഭദ്രാസനം മർത്തമറിയം സമാജത്തിൻെറ ആഭിമുഖ്യത്തിൽ പൊത്തൻപുറത്ത് നടത്തിവരുന്ന തയ്യൽസ്ക്കൂളിൽ (കെ. ജി. ററി. കോഴ്സ്, ലോവർ ഹൈയർ) 6-ാമത് ബാച്ചിലേക്കുള്ള പ്രവേശനം ആരംഭിച്ചു. ജൂൺ 30-ന് അവസാനിക്കും.

സൗജന്യനിരക്കിൽ പഠിപ്പിച്ചുകൊണ്ടിരിക്കുന്ന (ഇലക്ട്രിക്ക് എംബ്രോയിഡറി) രണ്ടാമത് ബാച്ചിലേക്കുള്ള പ്രവേശനവും ആരംഭിച്ചുകഴിഞ്ഞു. വിശദവിവരങ്ങൾക്ക് പാമ്പാടി ദയറായിലുള്ള സ്ക്കൂൾ ഓഫീസുമായി ബന്ധപ്പെടുക.

(സെക്രട്ടറി, ബസ്സേലിയോസ്
ട്രെയിനിംഗ് സെൻറർ,
പൊത്തൻപുറം P. O.
കോട്ടയം–686502).

## സ്പോൺസേഴ്സിനെ ആവശ്യമുണ്ട്

ബാംഗ്ളൂർ: മദ്രാസ് ഭദ്രാസനത്തിൻെറ ഒരു പ്രോജക്ടായ ഓർത്തഡോക്സ് ക്രിസ്ത്യൻ സർവ്വീസ് സൊസൈററിയുടെ ആഭിമുഖ്യത്തിൽ ബാംഗ്ളൂരിൽനിന്നും 25 കിലോമീററർ അകലെ ബീമനകുപ്പെ ഗ്രാമത്തിൽ പ്രവർത്തിച്ചുവരുന്ന M.G.M. സ്ക്കൂൾ കുട്ടികളുടെ പഠനച്ചിലവ് ഏറെറടുക്കുവാൻ സ്പോൺസേഴ്സിനെ ആവശ്യമുണ്ട്. ഒരു കുട്ടിയുടെ വാർഷിക വിദ്യാഭ്യാസച്ചെലവ് 600 രൂപയാണ്. കൂടുതൽ വിവരങ്ങൾക്കും സ്പോൺസർഷിപ്പ് ഫോമിനും എഴുതുക:

Working President, Orthodox Christian Service Society, Box No 6010, Bangalore 60. അഭിവന്ദ്യ സഖറിയാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായാണ് സൊസൈററിയുടെ പ്രസിഡൻറ്.

## വാർഷിക സമ്മേളനം

കണ്ടനാട് ഭദ്രാസന ബാലികാബാലസമാജത്തിൻെറ വാർഷിക സമ്മേളനം പാലക്കുഴ സെൻറ് ഗ്രീഗോറിയോസ് സെൻററിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി ഉൽഘാടനം ചെയ്തു. ഫാ. മത്തായി ഇടയനാൽ ധ്യാനപ്രസംഗം നടത്തി. മദർ സുപ്പീരിയർ, റവ. എലിസബത്ത് പി. തോമസ് എന്നിവർ ക്ലാസ് എടുത്തു. ഫാ. മത്തായി ഇടയനാൽ ഗാനപരിശീലനം നടത്തി.

ഭദ്രാസനാടിസ്ഥാനത്തിൽ നടത്തിയ മൽസരപരീക്ഷകളിൽ ഏററവും കൂടുതൽ പോയിൻറു നേടിയ വലമ്പൂർ സെൻറ്മേരീസ് യൂണിററിലെ നിസ്സി ദാനിയേലിന് 'ജോസഫ് മാർ പക്കോമിയോസ്' മെമ്മോറിയൽ ഷീൽഡും കാഷ്അവാർഡും മററ് സമ്മാനാർഹർക്കുള്ള അവാർഡുകളും സേവേറിയോസ് തിരുമേനി നല്കി. സെക്രട്ടറി കെ. സി. തമ്പി റിപ്പോർട്ട് അവതരിപ്പിച്ചു. യോഗത്തിൽ ഇരുനൂറോളം പേർ സംബന്ധിച്ചിരുന്നു. ഫാ. രാജൻ വി. ജോൺ സ്വാഗതവും കെ. സി. തമ്പി കൃതജ്ഞതയും പറഞ്ഞു.

## ഇററാർസിയിൽ ബാലഭവനം തുടങ്ങുവാൻ സഹായിക്കുക

കുഷ്ഠരോഗികളുടെ 104 കുട്ടികൾ ആന്ധ്രയിലെ യാച്ചാരത്ത് പഠിക്കുകയും വളരുകയും ചെയ്യുന്നതിനു സഹായിച്ച കർത്താവിൻെറ മകനെ / മകളെ, പൂനായിൽ ദെഹുറോഡിലെ ബാലികാഭവനം കുഷ്ഠരോഗികളുടെ പെൺകുട്ടികൾക്കായി തുടങ്ങുവാനും സഹായിച്ചതിനുനന്ദി. മൂന്നാമത്തെ കുഷ്ഠരോഗികളുടെ ആൺമക്കൾക്കായുള്ള ബാലഭവനം ഇററാർസിയിൽ തുടങ്ങുവാൻ ഉടൻ സഹായിക്കുമോ? മദ്ധ്യപ്രദേശത്ത് കണ്ണായ സ്ഥലത്ത് 5 ഏക്കർ സ്ഥലം 7 ലക്ഷംരൂപയ്ക്ക് കാതോലിക്കാ സിംഹാസനത്തിൻെറ പേരിൽ വാങ്ങി. ബാക്കി 3 1/2 ഏക്കറിന് കരാർ എഴുതി. ഇനി 5 ലക്ഷം രൂപാ കൊടുക്കണം. സഭാകേന്ദ്രം മുഴുതുകയും തരാൻ പണമില്ലാത്തതിനാൽ വിഷമിക്കുന്നു. കലകണ്ടി (ഒറീസാ)യിലും മെഡിക്കൽ മിഷൻ തുടങ്ങും. 30 ഏക്കറിന്. ഒന്നരലക്ഷം രൂപ മതി അത് ഒരു നല്ല സ്നേഹിതൻ (പേരു പറയാൻ അനുവദിക്കുന്നില്ല) എൻെറ മുറിയിൽ കൊണ്ടുവന്നു തന്നുകഴിഞ്ഞു. അതുപോലെ 1 ലക്ഷമോ

അരലക്ഷമോ കാൽലക്ഷമോ അയച്ചുതന്നാൽ ഈ വർഷംതന്നെ ബാലഭവനം തടങ്ങാം. ഇററാർസി ബാലഭവനം ഡയറക്ടറായി പ. സുന്നഹദോസ് നിയമിച്ചിരിക്കുന്നത് പുതുപ്പാടി ബാലഭവനം നട്ടുവളർത്തുവാൻ ദൈവം ഉപയോഗിച്ച വെറി.റവ. പി. എം. തോമസ് കത്തനാരെയാണ് മെയ്മാസാവസാനത്തിനു മുമ്പ് തുക അയച്ചുതരുവാൻ ദൈവം പ്രേരണ തരുന്നു എങ്കിൽ അയച്ചുതന്നാലും. അയയ്ക്കേണ്ട മേൽവിലാസം:

Director, Mission Board St. Paul's MTC, Mavelikara 690103.



പൗരോഹിത്യരജതജൂബിലി ആഘോഷിച്ച ഫാ. വി. ഇ. മാത്യു കുററികണ്ടത്തിൽ, അയിരൂർ

## കനകജൂബിലി ആഘോഷിച്ചു

ചേലക്കര സെ. ജോർജ് പള്ളിവികാരി ചെമ്മണ്ണൂർ ഗീവർഗീസ് കോറെപ്പിസ്കോപ്പായുടെ പൗരോഹിത്യ കനകജൂബിലി 1995 മേയ് 20, 21 തീയതികളിൽ ആഘോഷിച്ചു. 20—ാംതീയതി ജൂബിലി പരിപാടികളിൽ പ്രശസ്താതിഥിയായി എത്തിച്ചേർന്ന പ. കാതോലിക്കാബാവാതിരുമേനിയേയും ജൂബിലേറിയനെയും വാദ്യമേളങ്ങളോടുകൂടി സമ്മേളനനഗറിലേക്ക് എതിരേററു. തുടർന്നു നടന്ന ഉത്ഘാടന സമ്മേളനത്തിൽ തേയോഫോറോസ് റമ്പാൻ കോറെപ്പിസ്കോപ്പാ ആദ്ധ്യക്ഷം വഹിച്ചു. സ്വതന്ത്രസുറിയാനിസഭയുടെ ജോസഫ് മാർകൂറിലോസ് ഉത്ഘാടനംചെയ്തു. ഫാ. ജോർജ്ജ് കണ്ണോത്ത്, എം. എൽ. ഏ. എം. പി. താമി, ആർ. എം. മനയ്ക്കലാത്ത് എന്നിവർ ആശംസകൾ അർപ്പിച്ച് പ്രസംഗിച്ചു.

21-ാംതീയതി പ. കാതോലിക്കാബാവാ സെ. ജോർജ് പള്ളിയിൽ വി. കുർബാന അർപ്പിച്ചു. 12 മണിക്ക് സ്നേഹവിരുന്ന് നൽകപ്പെട്ടു. 5 മണിക്ക് ജൂബിലിസമാപനസമ്മേളനത്തിൽ പ. കാതോലിക്കാബാവാ അദ്ധ്യക്ഷം വഹിച്ചു. ശിവദാസൻ (എം. പി.) ഉത്ഘാടനം ചെയ്തു. കൽദായസഭയുടെ മാർ അപ്രേം തിരുമേനി മുഖ്യപ്രഭാഷണം നടത്തി. പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി ജൂബിലി സ്മാരക സോവനീർ പ്രകാശനം ചെയ്തു. പള്ളി ട്രസ്ററി വി. വി. വറുതപ്പൻ ഇടവകയുടെ വക പാരിതോഷികം ബ. കോറെപ്പിസ്കോപ്പായ്ക്കു നൽകി. തേയോഫോറോസ് റമ്പാൻ, സി. കെ. ജോസഫ് റമ്പാൻ, ഫാ. ജോസഫ് വെണ്ണപ്പള്ളി, പഞ്ചായത്ത് പ്രസിഡൻറ് വേണുഗോപാലമേനോൻ, ഡോ. കെ. സി. വർഗീസ് എന്നിവർ ജൂബിലേറിയന് ആശംസകൾ നേർന്നു. ഫാ. എൻ. പി. സ്വാഗതവും സി. ററി. കുര്യപ്പൻ കൃതജ്ഞതയും പറഞ്ഞു.

## വാർഷിക കോൺഫറൻസ്

മലങ്കര ഓർത്തഡോക്സ് ബസ്ക്യാമ്മ അസോസിയേഷൻെറ വാർഷിക കോൺഫറൻസ് 1995 മെയ് 16–17 തീയതികളിൽ പരുമല ധ്യാനമന്ദിരത്തിൽവച്ചു നടന്നു. ഫാ. വി. എം. ജെയിംസ് ബൈബിൾ ക്ലാസ്സും ഫാ. എം. സി. ചെറിയാൻ ധ്യാനപ്രസംഗവും നടത്തി. വൈസ്പ്രസിഡൻറ് ഫാ. കെ. പി. ഈപ്പൻെറ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനം പ. ബാവാ തിരു

## മരുഭൂമിയിലെ നീരുറവ

മലങ്കരസഭാ മാസികയുടെ 1994 മാർച്ചുമാസ ലക്കത്തിലും, ഓർത്തഡോക്സ് യൂത്ത് ജൂലൈ ലക്കത്തിലും ഈ സംഘടന നൽകിയ പരസ്യങ്ങളുടെ അടിസ്ഥാനത്തിൽ വിവിധ ഇനങ്ങളിലേക്ക് ജീവകാരുണ്യ സംഭാവനകൾക്കായി ലഭിച്ച അപേക്ഷകൾ പരിഗണിച്ച് താഴെപ്പറയുന്നപ്രകാരം സഹായങ്ങൾ ദൈവത്തിൻെറ അളവററ കൃപയാൽ അയച്ചുകൊടുക്കുകയുണ്ടായി.

| | | |
|---|---|---|
| 1. | Sick Aid | 328601 |
| 2. | Marriage Assistance | 161000 |
| 3. | Sp. Project (Macodia project) | 130000 |
| 4. | Individual Donations | 86200 |
| 5. | Housing Assistance | 60000 |
| 6. | Education ,, | 51500 |
| 7. | Church Organisations | 24000 |
| 8. | Orphanages | 15060 |
| 9. | Mission Centre | 18000 |
| 10. | Catholicate day offertory | 38025 |
| 11. | Seminary day collections | 27000 |
| 12. | Diocesan Assesment | 25000 |

കൂടാതെ മററ് ഇനങ്ങളിൽ നൽകിയ തുകകളും ഉൾപ്പെടെ മൊത്തം 12 ലക്ഷത്തിലധികം രൂപാ 1994-ൽ ചിലവഴിക്കുകയുണ്ടായി. 1995-ൽ വിവിധ ഇനങ്ങളിൽ ധനസഹായം നൽകുവാനായി മൊത്തം 12 ലക്ഷം രൂപയുടെ ബജററ് അംഗീകരിച്ചിട്ടുണ്ട്.

മേനി ഉത്ഘാടനം ചെയ്തു. ഫാ. ഏബ്രഹാം തരകൻ വിജ്ഞപ്തി പ്രസംഗം നടത്തി. ജനറൽ സെക്രട്ടറി ഡോ. ഏലിയാമ്മ ഐസക്ക് വാർഷിക റിപ്പോർട്ട് അവതരിപ്പിച്ചു. ഫാ. അലക്സ് ഡാനിയേൽ റവ. സിസ്റ്റർ ക്രിസ്റ്റീനാ എന്നിവർ പ്രസംഗിച്ചു. വൈസ് പ്രസി. ലീലാമ്മ ജേക്കബ് സ്വാഗതവും മേരി ജോർജ് കൃതജ്ഞതയും അർപ്പിച്ചു.

## മദ്യപാനികൾക്കുള്ള ധ്യാനവും ചികിത്സയും

മദ്യപരെ രക്ഷിക്കുവാൻ സ്നേഹാലയത്തിന്റെ ആഭിമുഖ്യത്തിൽ ഏഴുദിവസത്തെ ധ്യാനവും ചികിത്സയും ജൂലൈ 10, 24 ആഗസ്റ്റ് 7, 21 തീയതികളിൽ ആരംഭിക്കുന്നു. മദ്യപരുടെ പൂർണ്ണമായ മേൽവിലാസം അയച്ചുതന്നാൽ കത്തുകൾ മുഖേന അവരെ പിൻതിരിപ്പിക്കുവാൻ ശ്രമിക്കുന്നതാണ്. മദ്യത്തിന്റെ ദോഷഫലങ്ങളെക്കുറിച്ചുള്ള ഓഡിയോ, വീഡിയോ കാസറ്റുകൾ, പുസ്തകങ്ങൾ, പോസ്റ്ററുകൾ എന്നിവയ്ക്കും മററു വിവരങ്ങൾക്കും എഴുതുക.

ഫാദർ ജോർജ്ജ് പാറേമ്മാൻ സി. എസ്. ടി.

സ്നേഹാലയം, എരുമത്തല പി. ഒ.

ചൂണ്ടികവല,

ആലുവാ – 683105.

ഫോൺ – 04854 – 23081.

## ഭദ്രാസന വാർഷികം

യുവജനപ്രസ്ഥാനം നിരണം ഭദ്രാസന വാർഷികസമ്മേളനം മെയ് 21–ന് നിരണം സെ. മേരീസ് പള്ളിയിൽ നടത്തി. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി വി. കുർബാന അർപ്പിച്ചു. 200 പ്രതിനിധികൾ പങ്കെടുത്തു. വികാരി ഫാ. ജോർജ് മട്ടയ്ക്കൽ സ്വാഗതമാശംസിച്ചു. അഭി. തിരുമേനി സമ്മേളനം ഉദ്ഘാടനം ചെയ്തു. തുടർന്ന് പ്രൊ. ഡി. മാത്യൂസ് ''യൗസേഫ് ഫലപ്രദമായ വൃക്ഷം'' എന്ന പഠനവിഷയത്തെ ആസ്പദമാക്കി ക്ളാസെടുത്തു. ചർച്ചകൾക്ക് മാത്യൂസ് ജോൺ നേതൃത്വം നൽകി.

സെക്രട്ടറി പ്രൊ. വറുഗീസ് മാത്യു റിപ്പോർട്ടും വരവുചെലവു കണക്കും അവതരിപ്പിച്ചു. വെല്ലൂർ മെഡിക്കൽകോളജ് വിദ്യാർത്ഥി ബിജു തോമസ് AIDS രോഗത്തെക്കുറിച്ച് ബോധവൽക്കരണ ക്ളാസെടുത്തു. പ്രസ്ഥാനം പ്രസിദ്ധീകരിക്കുന്നതുമായ 'തേജസ്സിൽനിന്ന് തേജസ്സിലേക്ക്' എന്ന ലഘുലേഖയുടെ പ്രകാശനം അഭി. തിരുമേനി നിർവ്വഹിച്ചു. ഫാ. ജോയി ജോർജ് കൃതജ്ഞത പ്രകാശിപ്പിച്ചു.

## ഓഫീസ് സെക്രട്ടറി

ചെങ്ങന്നൂർ ഭദ്രാസനം ഓഫീസ് സെക്രട്ടറിയായി എം. എ. ജേക്കബ് പുത്തൻകാവിനെ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ നിയമിച്ചിരിക്കുന്നു.

## ജന്മശതാബ്ദി

ചെറിയമഠത്തിൽ സ്കറിയാ മല്പാനച്ചന്റെ ജന്മശതാബ്ദി അദ്ദേഹത്തിന്റെ ഇടവകപള്ളിയായ വാഴൂർ സെ. പീറേറഴ്സ് ഓർത്തഡോക്സ് പള്ളി ഇടവക മേയ് 14–ാം തീയതി ആഘോഷിച്ചു. അന്നു രാവിലെ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുമ്മേൽ കുർബാനയും മല്പാനച്ചന്റെ കബറുങ്കൽ ധൂപപ്രാർത്ഥനയും ഉണ്ടായിരുന്നു. അന്ന് മല്പാനച്ചന്റെ 43–ാം ചരമവാർഷികദിനവും ആയിരുന്നു.

വി. കുർബാനയെ തുടർന്ന് സേവേറിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന അനുസ്മരണാസമ്മേളനം ഡോ. പീലിപ്പോസ് മാർ തേയോഫീലോസ് തിരുമേനി ഉൽഘാടനം ചെയ്തു. ബസ്സേലിയോസ് കോളജ് പ്രിൻസിപ്പാൾ ഡോ. അലക്സാണ്ടർ കാരയ്ക്കൽ ബ. അച്ചനെപ്പററിയുള്ള സ്മാരകപ്രഭാഷണം നടത്തി.

ടി. കെ. വി. മാമ്മൻ എഴുതിയ മല്പാനച്ചന്റെ ജീവചരിത്രപുസ്തകം (മലങ്കരയുടെ ഗമാലിയേൽ) തേയോ ഫീലോസ് തിരുമേനി പ്രകാശനം ചെയ്തു മല്പാനച്ചന്റെ കുടുംബാംഗങ്ങൾ അച്ചന്റെ നാമത്തിൽ ആരംഭിച്ച എൻഡോവ്മെന്റു തുക കുടുംബയോഗം പ്രസിഡന്റ് ഏബ്രഹാം കോര പനന്താനത്ത് പള്ളി ട്രസ്റ്റിൽ ഏല്പിച്ചു. വൈദിക വിദ്യാർത്ഥികൾക്കുള്ള അവാർഡ് ഈ വർഷം സെമിനാരിയിൽ Best Preacher ആയി തെരഞ്ഞെടുക്കപ്പെട്ട ഡീക്കൻ ബിനോജിക്ക് നൽകി. ദേവലോകം അരമന മാനേജർ ഫാ. ററി. ജി. സഖറിയാ മുൻ മുനിസിപ്പൽ ചെയർമാൻ പി. സി ചെറിയാൻ മടുക്കാനിൽ എന്നിവർ ആശംസാ പ്രസംഗം നടത്തി.

## അപേക്ഷ ക്ഷണിക്കുന്നു

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് എൻഡോവ്മെന്റ് ഫണ്ടിൽനിന്നു സ്വയം തൊഴിൽ കണ്ടെത്തൽ, വിദ്യാഭ്യാസ സഹായം, എന്നീ ആവശ്യങ്ങൾക്കുള്ള അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. സ്വന്തം മേലവിലാസമെഴുതി സ്ററാമ്പൊട്ടിച്ച വലിയ കവർസഹിതം അപേക്ഷിക്കുവാൻ താല്പര്യപ്പെടുന്നു.

സെക്രട്ടറി,

ഡൽഹി ഓർത്തഡോക്സ് സെന്റർ,

Thuglaqubad Institutional area

New Delhi-110062.

## 40 ദമ്പതികൾക്ക് സഹായധനം നൽകി

സഭയുടെ സമൂഹ വിവാഹപദ്ധതിയോടു ചേർന്ന് പ. കാതോലിക്കാ ബാവായുടെ 81–ാം പുണ്യദിനത്തോടനുബന്ധിച്ച് 81 സാധുക്കളായ പെൺകുട്ടികളുടെ വിവാഹത്തിന് 15000 രൂപാ വീതം സഹായധനം നൽകുന്ന പദ്ധതിയുടെ ആദ്യഗഡുവായി 40 പേർക്കുള്ള സഹായം പ. ബാവാ തിരുമേനി മേയ് 19-ാം തീയതി ചേർന്ന പൊതുസമ്മേളനത്തിൽവച്ച് നൽകുകയുണ്ടായി. സമ്മേളനത്തിൽ നിയുക്തകാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. ഓരോ ദമ്പതികളും പ. ബാവായിക്ക് ജന്മദിനാശംസകൾ നേർന്നുകൊണ്ട് പനിനീർ പൂക്കൾ സമ്മാനിച്ചു. സഭാട്രസ്റ്റി പി സി. ഏബ്രഹാം അവർക്ക് മിഠായി നൽകി. സഭാസെക്രട്ടറി ഏ. കെ. തോമസ് സ്വാഗതവും തോമസ് കുമ്പുക്കാട്ട് കൃതജ്ഞതയും പ്രകാശിപ്പിച്ചു.

ഈ പദ്ധതിയനുസരിച്ച് 198 വിവാഹങ്ങൾക്കായി ഇപ്പോൾ 29,70,000 രൂപാ ഇതിനകം നൽകിയിട്ടുണ്ട്.

## ഫസ്റ്റുറാങ്കു നേടി

1993-95 ബാച്ച് ദിവ്യബോധനം ഡിപ്ളോമാ കോഴ്സിൽ 81. 75% മാർക്കോടെ, സഭാ അടിസ്ഥാനത്തിലുള്ള ഫസ്റ്റ്റാങ്ക്, അഹമ്മദബാദ് സെൻറ്മേരീസ് ഓർത്തഡോക്സ് ഇടവകാംഗമായ ശ്രീ. മത്തായി മാമ്പള്ളിൽ കരസ്ഥമാക്കി.

1991–93 ബാച്ച് ദിവ്യബോധനം സർട്ടിഫിക്കേററ് കോഴ്സിനുള്ള ഒന്നാംറാങ്കും സഭാ അടിസ്ഥാനത്തിൽ ശ്രീ. മാമ്പള്ളിൽ നേടിയിരുന്നു.

മാർച്ചുമാസം രണ്ടാംതീയതി നടത്തപ്പെട്ട വൈദികസെമിനാരി കോൺവോക്കേഷനിൽവച്ച് ഇതിനുള്ള പ്രത്യേക സമ്മാനങ്ങളും സർട്ടിഫിക്കററും ഏററുവാങ്ങി.

ശ്രീ. മത്തായി മാമ്പള്ളിൽ സഭാമാനേജിംഗ് കമ്മററി അംഗവും കേന്ദ്ര ഫിനാൻസ് കമ്മററി അംഗവും ആണ്. മലങ്കരസഭയുടെ ആയുഷ്ക്കാല വരിക്കാരനുമാണ്.

അഹമ്മദബാദ് ഇടവകയിൽനിന്നും 15 പേർ സർട്ടിഫിക്കേററുകോഴ്സും 7 പേർ ഡിപ്ളോമാ കോഴ്സും പാസ്സായിട്ടുണ്ട്.

## ഫാ. അലക്സാണ്ടർ നിര്യാതനായി

പുന്നവേലി തെങ്ങുംപള്ളിൽ ഫാ. ററി.സി. അലക്സാണ്ടർ (86) നിര്യാതനായി. ശവസംസ്ക്കാരം മേയ് 15–ന് മാത്യൂസ് മാർ എപ്പിഫാനിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ സെ. ജോൺസ് ഓർത്തഡോക്സ് പള്ളിയോടനുബന്ധിച്ചു പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ നടത്തി. പ. ബാവാ തിരുമനസ്സുകൊണ്ട് രാവിലെ ബ. അച്ചൻെറ ഭവനത്തിൽ എത്തി പ്രത്യേകം പ്രാർത്ഥന നടത്തുകയുണ്ടായി. വിലാപയാത്രയിലും ശവസംസ്ക്കാര ശുശ്രൂഷയിലും വൈദികരടക്കം വലിയ ഒരു ജനക്കൂട്ടം സംബന്ധിച്ചു.

# പത്രാധിപർക്കുള്ള കത്ത്:

1995 ഫെബ്രുവരിലക്കം മലങ്കരസഭ മാസികയുടെ പത്രാധിപക്കുറിപ്പും മററു ചില കാര്യങ്ങളുമാണ് ഈ കത്തെഴുതാൻ പ്രേരിപ്പിച്ചത്.

ബഹു. അച്ചൻ എഴുതിയിരിക്കുന്ന കാര്യങ്ങൾ അക്ഷരംപ്രതി ശരിയാണ്. ഇന്ന് പല വിവാഹനിശ്ചയങ്ങൾക്കും വൈദികർ വിഷമിക്കുന്നുണ്ട്. വിവാഹത്തിനു മുൻപ് പ്രതിശ്രുത വരനും വധുവും ഒന്നിച്ചിരിക്കുന്നതും, മോതിരങ്ങൾ കൈമാറുന്നതും തെററാണെന്ന് ഒരു കൂട്ടർ പറയുമ്പോൾ അതിൽ തെറെറാന്നുമില്ലെന്ന് വേറൊരു കൂട്ടർ. വൈദികരിൽ ചിലർ പ്രതിശ്രുത വരനേയും വധുവിനേയും സ്റേറജിലേക്ക് വിളിച്ചു വരുത്തി മോതിരങ്ങൾ ആശീർവദിച്ച് (വീഡിയോയിൽ വരത്തക്കവണ്ണം) കൊടുക്കുന്നു, ചിലർ ഇതിന് വിമുഖതകാണിക്കുകയും പ്രശ്നങ്ങൾ ഉണ്ടാകുകയും ചെയ്യുന്നു. ഒരേ വിവാഹനിശ്ചയത്തിനു വരുന്ന വൈദികരിൽതന്നെ പല അഭിപ്രായങ്ങളാണ്.

ഈയടുത്തകാലത്ത് സംബന്ധിക്കാനിടയായ ഒരു വിവാഹനിശ്ചയത്തിന്, മോതിരം വാഴ്ത്തി കൊടുക്കുവാൻ ഒരു വൈദികൻ വേറൊരു വൈദികനെ മൈക്കിൽക്കൂടെ ക്ഷണിക്കുകയും അദ്ദേഹം ചെന്ന് എല്ലാ വീഡിയോകളിലും ക്യാമറകളിലും വരത്തക്കവണ്ണം മോതിരം വാഴ്ത്തി കൊടുക്കുകയും ചെയ്തു. ഇതു കണ്ട വേറൊരു വൈദികൻ പറയുന്നതു കേട്ടു: 'ഓരോരുത്തരും അവരവർക്കു തോന്നുന്നതുപോലെ ചെയ്യുന്നു. നമ്മൾ എന്തു ചെയ്യും? സത്യത്തിൽ ഇതാണ് യാഥാർത്ഥ്യം. മോതിരങ്ങൾ വാഴ്ത്തി കൊടുക്കുന്നതു പോകട്ടെ, പ്രതിശ്രുത വരനേയും വധുവിനേയും ഒന്നിച്ചിരുത്താനും പാടില്ല എന്ന് ഒരു ഭദ്രാസനത്തിൽ കല്പനമൂലവും, വേറൊരു ഭദ്രാസനത്തിൽ വാക്കാലും ഇടവക മെത്രാപ്പോലീത്താമാർ നിർദ്ദേശിച്ചിട്ടുള്ളതായി അറിയുന്നു. ഇത് നടപ്പാക്കാൻ ശ്രമിക്കുന്ന ചില സ്ഥലങ്ങളിലെങ്കിലും വൈദികർക്ക് എതിർപ്പുണ്ടാകുന്നു. ഒരു വ്യക്തമായ തീരുമാനം ഇല്ലാത്തപക്ഷം ഇന്ന് ഓരോരുത്തരും ചെയ്യുന്നതുപോലെ അവരവരുടെ യുക്തിക്കനുസരിച്ചും ശക്തിക്കനുസരിച്ചും പലതും ചെയ്യും.

രണ്ടാമതായി: കരിസ്മാററിക് പ്രസ്ഥാനം വേണമോ വേണ്ടായോ എന്നത് തർക്കവിഷയമായി നീങ്ങുമ്പോൾ അത് സഭയിൽ നടപ്പാക്കിയ വൈദികരുണ്ട്. ഇതിന് യുക്തമായ ഒരു തീരുമാനം ഉണ്ടാകണം.

മൂന്നാമതായി: ആത്മഹത്യ ചെയ്യുന്ന ഒരാളിന്റെ ഭവനത്തിൽ ഇടവകവികാരി ചെല്ലുന്നതിനു മുൻപ് മററു വൈദികർ വന്നു ശുശ്രൂഷകൾ നടത്തി മടങ്ങുന്നു താമസിച്ചു ചെല്ലുന്ന വികാരിയും ആത്മഹത്യ ആണെന്നറിഞ്ഞു ചെല്ലാത്തവരും എതിർപ്പുകൾ നേരിടേണ്ടി വരുന്നു. (ആത്മഹത്യ ചെയ്തവർക്ക് ശവസംസ്കാര ശുശ്രൂഷ നടത്തി അടക്കണമോ വേണ്ടയോ എന്നത് ഇന്നും അവ്യക്തം).

ഫെബ്രുവരിലക്കം മാസികയിൽ ശ്രീ. എം. എസ്. മാത്യു എഴുതിയ 'മോറാനായപ്പെരുനാളുകൾ' എന്ന ലേഖനം വായിച്ചു. ഒരേ കാര്യംതന്നെ പല രീതിയിൽ പല പുസ്തകങ്ങളിലും കാണുന്നു. ആ അവ്യക്തത കണ്ടിട്ട് അദ്ദേഹംതന്നെ ചോദിക്കുന്നു: ഇത് ഓർത്തഡോക്സിയുടെ സ്വഭാവമോ?

ഈ അവ്യക്തതയും ഐക്യമില്ലായ്മയും കണ്ട് പരിതപിക്കുന്ന അനേകരുണ്ട്. പുസ്തകങ്ങളും പ്രാർത്ഥനാപുസ്തകങ്ങളും പകർത്തിയും മാററിയും എഴുതുന്ന കവികളും ആസ്ഥാന കവികളും അവരവരുടെ യുക്തിയും ശക്തിയും ബുദ്ധിയും പ്രയോഗിക്കുന്നു. ഇത് അനുഷ്ഠിക്കുന്നവരും അനുഷ്ഠിക്കുന്നവർക്കും ശക്തിക്ഷയിച്ച് ബുദ്ധിഭ്രമം ഉണ്ടാകുന്നു.

മോറാനായപ്പെരുനാളുകളിൽ പലയിടങ്ങളിലും അച്ചനും ശുശ്രൂഷക്കാരനും മാത്രമേ പള്ളിയിൽ കാണൂ എന്നതും പ്രസ്താവ്യമാണ്.

**ഫാ. പി. ജി. ജോസ്**

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്


റേച്ചൽ പുന്നൂസ്.


റവ. ഫാദർ ഓ. പുന്നൂസ്.




റേച്ചൽ പുന്നൂസ്.



തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ പൗരോഹിത്യ രജത ജൂബിലി സമ്മേളനം, ചങ്ങനാശേരി ആർച്ച് ബിഷപ്പ് ഡോ. ജോസഫ് മാർ പവ്വത്തിൽ തിരുമേനി ഉത്ഘാടനം ചെയ്യുന്നു.



വാഴൂർ സെ. പീറ്റേഴ്സ് പള്ളിയിൽ ചെറിയമഠത്തിൽ സി.ജെ. സ്കറിയാ മല്പാൻ ജന്മശതാബ്ദി സമാപന സമ്മേളനത്തിൽ കോട്ടയം ബസേലിയോസ് കോളജ് പ്രിൻസിപ്പൽ ഡോ. അലക്സാണ്ടർ കാരയ്ക്കൽ മല്പാൻ സ്മാരക പ്രഭാഷണം നിർവ്വഹിക്കുന്നു. അദ്ധ്യക്ഷൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, ഉത്ഘാടകൻ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ എന്നിവരോടൊപ്പം ഇടത്തുനിന്ന് കെ.വി. മാമ്മൻ, ഫാ. വി.എം. ഏബ്രഹാം, കെ.കെ. ജോസഫ്, പി.സി. ചെറിയാൻ മടുക്കാനി, ഫാ.റ്റി.ജി. സഖറിയ, എം.ഈ. ഈപ്പൻ കോർ എപ്പിസ്ക്കോപ്പാ, ഫാ. സി.സി. സ്കറിയാ എന്നിവരും

# Live In Kottayam?

valley and the hills beyond... Yes. Quite literally Devalokam', the abode of the Gods.

**WELL-PLANNED FACILITIES**

Spacious rooms with every modern convenience. Private bedrooms with cozy balconies. Built-in cupboards. State-of-the-art fittings. Lovely baths. A delightful kitchen with a separate service entry. Continuous fresh water. Passenger as well as service lifts. Generator to ensure constant power. Telephone. Satellite television link. Party area on terrace. Landscaped garden. Childrens, play area. Individual covered car park...

**BEGIN A BALANCED LIFE. RIGHTAWAY.**

At Classic Monor, your life will be balanced. You can match the hectic pace of modern living with the soothing comfort of a countryside home. With every facility, every support system just a walk away. Schools, colleges, shopping centres, rail and bus terminals, hospitals....

So make your move today. And book your Classic Apartment. The first project of Classic Builders, you can enjoy a special price of Rs. 9146/- sq.m. (Rs. 850/- per sq.ft.) till the 31st of May 1995. Book rightaway.

***Bhoomi Pooja by Padmashree K J Yesudas. The foundation stone of Classic Manor was laid by Shri Yesudas on 24th April 1995.***



**Architects** : Iyer & Mahesh Building **Contractors** : Vellapally Constructions

*C L A S S I C  B U I L D E R S*

Srambickal Jewellers T B Road Kottayam 686 001 Phone 0481-562926 561662 570215 (R) Fax 0481-562006

**B u i l d i n g   C l a s s i c s**

Edayanagar Ph: 0484-334621 Fax: 0484-361683 **TRIVANDRUM:** Jyothi C R Ph : 0471-65543 65527 Fax **KUWAIT:** Thomas Chandy Post Box No. 21844 Safat 13079 Ph : 4338391 **DOHA:** K C Varghese **BAHRAIN:** Fax 00973-212689 **NEW YORK:** Thomas Joseph 353 50th Street Brooklyn Ph : 212-552-2624 Patani Urbather 58 B 51149 Cologne Ph : 0049-2203-54437 Fax 0049-2203-54487.

Licence No. 475 11th April 1946 Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

## For Favours Received







ANITA MARY, MARRERO - U. S. A.

Printed and published by Rev. Fr. T.G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.